# പാതഞ്ജലയോഗസൂത്രം

## (അർത്ഥസഹിതം)



# ഉള്ളടക്കം

ശ്രീ പരമാത്മനേ നമഃ

# പാതഞ്ജല യോഗസൂത്രം

## സമാധിപാദം

**അഥ യോഗാനുശാസനം** 1

അനന്തരം യോഗാനുശാസനത്തെ പറയുന്നു.

**യോഗശ്ചിത്തവൃത്തിനിരോധഃ** 2

യോഗമെന്നത് ചിത്തവൃത്തികളുടെ നിരോധമാകുന്നു.

**തദാ ദ്രഷ്ടുഃ സ്വരൂപേഽവസ്ഥാനം** 3

അപ്പോൾ ദ്രഷ്ടാവിന് സ്വരൂപത്തിൽ സ്ഥിതി ലഭിക്കുന്നു.

**വൃത്തിസാരൂപ്യം ഇതരത്ര** 4

മറ്റുള്ള സമയങ്ങളിൽ (ദ്രഷ്ടാവ്) അതാതു വൃത്തികളുടെ സ്വരൂപത്തിലാണിരിക്കുന്നത്.

**വൃത്തയഃ പഞ്ചതയ്യഃ ക്ലിഷ്ടാ അക്ലിഷ്ടാഃ** 5

വൃത്തികൾ ക്ലിഷ്ടമെന്നും അക്ലിഷ്ടമെന്നും രണ്ട് അവാന്തരവിഭാഗത്തോടുകൂടി അഞ്ചാകുന്നു.

**പ്രമാണവിപര്യയവികല്പനിദ്രാസ്മൃതയഃ 6**
മുൻപറയപ്പെട്ട അഞ്ചുതരത്തിലുള്ള വൃത്തികൾ 1. പ്രമാണം 2. വിപര്യയം 3. വികല്പം 4. നിദ്രാ 5. സ്മൃതി എന്നിവയാകുന്നു.

**പ്രത്യക്ഷാനുമാനാഗമാഃ പ്രമാണാനി 7**
പ്രമാണങ്ങൾ (പ്രമാണമെന്ന ഒന്നാമത്തെ വൃത്തി) പ്രത്യക്ഷം, അനുമാനം, ആഗമം എന്നിങ്ങനെ മൂന്നു പ്രകാരത്തിലാകുന്നു.

**വിപര്യയോ മിഥ്യാജ്ഞാനം അതദ്രൂപപ്രതിഷ്ഠം 8**
വിപരീതസ്വരൂപത്തിനെ ആധാരമാക്കിയുള്ള മിഥ്യാ-ജ്ഞാനമാണ് (തെറ്റായ അറിവാണ്) വിപര്യയം എന്ന വൃത്തി.

**ശബ്ദജ്ഞാനാനുപാതീ വസ്തുശൂന്യോ വികല്പഃ 9**
ശബ്ദജ്ഞാനത്തെ മാത്രം അവലംബിച്ചു കൊണ്ടുള്ളതും പദാർത്ഥരഹിതമായ വൃത്തിയാണ് വികല്പം.

**അഭാവപ്രത്യയാലംബനാ വൃത്തിർനിദ്രാ 10**
ഒന്നിന്റെയും അറിവില്ലായ്മയെ അവലംബിച്ചു കൊണ്ടുള്ള വൃത്തിയാണ് നിദ്ര (ഉറക്കം).

**അനുഭൂതവിഷയാസംപ്രമോഷഃ സ്മൃതിഃ 11**
നേരത്തെ അനുഭവിച്ചിട്ടുള്ള വിഷയങ്ങളെക്കുറിച്ചുള്ള ഓർമ്മയാണ് സ്മൃതി എന്ന വൃത്തി.

**അഭ്യാസവൈരാഗ്യാഭ്യാം തന്നിരോധഃ 12**
അഭ്യാസം കൊണ്ടും വൈരാഗ്യം കൊണ്ടും ഇവയെ (വൃത്തികളെ) നിരോധിക്കാം.

**തത്ര സ്ഥിതൌ യത്നോ‌ഽഭ്യാസഃ 13**
ചിത്തത്തിന്റെ സ്ഥിരതയ്ക്കു വേണ്ടി ചെയ്യപ്പെടുന്ന പ്രയത്നം അഭ്യാസമെന്നു പറയപ്പെടുന്നു.

**സ തു ദീർഘകാലനൈരന്തര്യസത്കാരാസേവിതോ ദൃഢഭൂമിഃ 14**
ഈ അഭ്യാസം വളരെക്കാലം ഇടവിടാതെ ആദര വോടുകൂടി ചെയ്തുകൊണ്ടിരുന്നാൽ ദൃഢമായിത്തീരും.

**ദൃഷ്ടാനുശ്രവികവിഷയവിതൃഷ്ണസ്യ വശീകാരസംജ്ഞാ വൈരാഗ്യം 15**
കണ്ടതും കേട്ടതുമായ വിഷയങ്ങളിൽ തൃഷ്ണയില്ലാതാക്കി മനസ്സിനെ വശീകരുന്നതിനെ വൈരാഗ്യമെന്നു പറയുന്നു.

**തത്പരം പുരുഷഖ്യാതേർഗുണവൈതൃഷ്ണ്യം 16**

വൈരാഗ്യത്തിന്റെ പാരമ്യമായ പരവൈരാഗ്യം എന്നത്, (പ്രകൃതിപുരുഷ വിവേചനത്തിലൂടെ) പുരുഷനെക്കുറിച്ചുള്ള ജ്ഞാനത്തെ പ്രാപിച്ച് ത്രിഗുണങ്ങളെ തൊടാതെ തന്നെ കഴിച്ചുകൂട്ടലാകുന്നു.

**വിതർക്കവിചാരാനന്ദാസ്മിതാരൂപാനുഗമാത് സംപ്രജ്ഞാതഃ 17**

വിതർക്കം, വിചാരം, ആനന്ദം, അസ്മിത എന്നീ നാലു ധർമ്മങ്ങളോടു കൂടിയ ചിത്തത്തിന്റെ സമാധാനാവസ്ഥയെ സംപ്രജ്ഞാത സമാധിയെന്നു പറയുന്നു.

**വിരാമപ്രത്യയാഭ്യാസപൂർവ്വഃ സംസ്കാരശേഷോƒന്യഃ 18**

വിരാമപ്രത്യയത്തിന്റെ അഭ്യാസത്തെത്തുടർന്ന് ഏതൊന്നിൽ ചിത്തം സംസ്കാരം മാത്രമായി അവശേഷിക്കുന്നുവോ അത് അസംപ്രജ്ഞാതസമാധിയാകുന്നു. പരവൈരാഗ്യം നേടിയ ഒരാളുടെ ചിത്തം എല്ലാ നാമരൂപങ്ങളിൽ നിന്നും സ്വയം അകന്നു മാറി നിൽക്കും. ഇങ്ങനെ സ്വയം ഉപരതിയെ പ്രാപിച്ച ചിത്തത്തിന്റെ നിലയെ "വിരാമപ്രത്യയം" എന്നു പറയും.

**ഭവപ്രത്യയോ വിദേഹപ്രകൃതിലയാനാം 19**

ഭവപ്രത്യയമെന്നു പറയുന്നത് വിദേഹപ്രകൃതി-ലയങ്ങൾക്കാകുന്നു. അതായത്, ദൃഢങ്ങളായ സാധനാനുഷ്ഠാനങ്ങൾ കൂടാതെ ഒരാൾക്ക് അസംപ്രജ്ഞാത

സമാധി (പ്രകൃതിലയാവസ്ഥ) ഉണ്ടാവുകയാണെങ്കിൽ അതിനെ ഭവപ്രത്യയമെന്നു പറയുന്നു.

**ശ്രദ്ധാവീര്യസ്മൃതിസമാധിപ്രജ്ഞാപൂർവ്വക ഇതരേഷാം 20**

ശ്രദ്ധാ, വീര്യം, സ്മൃതി, സമാധി, പ്രജ്ഞാ എന്നിവ യോടു കൂടിയ (അഭ്യാസം കൊണ്ട്) മറ്റുള്ളവർക്ക് (യോഗാനുഭൂതി സാധിക്കുന്നു).

**തീവ്രസംവേഗാനാം ആസന്നഃ 21**

മുൻപറയപ്പെട്ട സാധനാക്രമങ്ങള് തീവ്രവും സുദൃഢ വുമായി അനുഷ്ഠിക്കുന്നവർക്ക് അസംപ്രജ്ഞാത സമാധി (ഇതിനെ നിർബീജ സമാധിയെന്നും പറയും) വളരെ വേഗത്തിൽ തന്നെ സാധിക്കും.

**മൃദുമധ്യാധിമാത്രത്വാത് തതോ؛പി വിശേഷഃ 22**

മന്ദ, മദ്ധ്യ, ഉച്ചവേഗത്തിലുള്ള സാധകന്മാർക്ക് ആദ്യം പറയപ്പെട്ട തീവ്ര സാധകന്മാരെ അപേക്ഷിച്ച് കാല താമസം (വിശേഷം) സംഭവിക്കുന്നു.

**ഈശ്വരപ്രണിധാനാദ് വാ 23**

ഈശ്വരനിൽ സർവ്വാത്മസമർപ്പണരൂപമായ ഭക്തി ഉണ്ടാകുന്നതു കൊണ്ടും (അഭ്യാസവൈരാഗ്യങ്ങൾക്കു മന്ദതയുണ്ടായാൽ കൂടി) വളരെ വേഗത്തിൽ സിദ്ധിയെ പ്രാപിക്കാൻ കഴിയുന്നു.

**ക്ലേശകർമ്മവിപാകാശയൈരപരാമൃഷ്ടഃ പുരുഷവിശേഷ ഈശ്വരഃ** 24
ഈശ്വരൻ ക്ലേശം, കർമ്മം, വിപാകം, ആശയം ഇവയുടെ സംബന്ധമില്ലാത്ത പുരുഷോത്തമനാണ്.

**തത്ര നിരതിശയം സർവ്വജ്ഞത്വബീജം** 25
ഈശ്വരനിൽ നിരതിശയമായ (ഏറ്റവും വലുതായ) സർവ്വജ്ഞബീജം (എല്ലാ അറിവിന്റെയും മൂലകാരണം) സ്ഥിതിചെയ്യുന്നു.

**സ പൂർവ്വേഷാം അപി ഗുരുഃ കാലേനാനവച്ഛേദാത്** 26
ഈശ്വരൻ കാലം കൊണ്ട് പരിമിതനല്ലാത്തതിനാൽ ലോകാരംഭം മുതല്ക്കുള്ള എല്ലാവർക്കും ഗുരുവാണ്.

**തസ്യ വാചകഃ പ്രണവഃ** 27
ആ ഈശ്വരന്റെ വാചകം (പേര്) പ്രണവം (ഓംകാരം) ആകുന്നു.

**തജ്ജപസ്തദർഥഭാവനം** 28
അതിന്റെ (പ്രണത്തിന്റെ) ജപവും അർത്ഥഭാവനയും (സിദ്ധിക്കു കാരണമായിത്തീരുന്നു).

**തതഃ പ്രത്യക്ചേതനാധിഗമോഽപ്യന്തരായാഭാവശ്ച** 29

അതിന്റെ ഫലമായി (മേൽ പറഞ്ഞ പ്രണവജപവും മറ്റും) ആത്മജ്ഞാനമുണ്ടവുകയും വിഘ്നങ്ങളിൽ നിന്നു നിവർത്തിയുണ്ടവുകയും ചെയ്യുന്നു.

**വ്യാധിസ്ത്യാനസംശയപ്രമാദാലസ്യാവിരതിഭ്രാന്തിദ ർശനാലബ്ധഭൂമികത്വാനവസ്ഥിതത്വാനി ചിത്തവിക്ഷേപാസ്തേ॑ന്തരായാഃ** 30

മേൽ പറഞ്ഞ വിഘ്നങ്ങള് വ്യാധി, തമസ്സ്, സംശയം, ജാഗ്രതയില്ലായ്മ, ആലസ്യം, അവിരതി (വൈരാഗ്യ മില്ലായ്മ), ഭ്രാന്തിദർശനം, യാതൊരു അനുഭൂതിയും ഉണ്ടാകാതിരിക്കുക, അനുഭൂതിയുണ്ടായാലും അതൊന്നും സ്ഥിരമായി നിലനില്ക്കാതിരിക്കുക എന്നീ ഒൻപതു തരത്തിലുള്ള ചിത്തവിക്ഷേപ ങ്ങളാണ്.

**ദുഃഖദൌർമനസ്യാംഗമേജയത്വശ്വാസപ്രശ്വാസാ വിക്ഷേപസഹഭുവഃ** 31

ദുഃഖം, നിരാശ, ശരീരം വിറയ്ക്കുക, നിയന്ത്രണ മില്ലാതെയുള്ള ശ്വാസോച്ഛ്വാസങ്ങൾ ഇവ അഞ്ചും മേൽ സൂചിപ്പിച്ച വിഘ്നങ്ങളുടെ കൂടെ ഉള്ളവയാണ്.

**തത്പ്രതിഷേധാർഥം ഏകതത്ത്വാഭ്യാസഃ** 32

ഈ വിഘ്നങ്ങളുടെ നിവൃത്തിക്കു വേണ്ടി ഏകതത്ത്വാ ഭ്യാസം ചെയ്യേണ്ടതാണ്. ഏതെങ്കിലും ഒരു വസ്തുവിൽ

മാത്രം മനസ്സിനെ നിരന്തരം നിർത്തുന്നതാണ് ഏകതത്വാഭ്യാസം.

**മൈത്രീകരുണാമുദിതോപേക്ഷണാം സുഖദുഃഖപുണ്യാപുണ്യവിഷയാണാം ഭാവനാതശ്ചിത്തപ്രസാദനം 33**

സുഖീ, ദുഃഖീ, പുണ്യാത്മാവ്, പാപി എന്നിവരോട് യഥാക്രമം മൈത്രീ, കരുണ, സന്തോഷം, ഉപേക്ഷ എന്നിവ ഭാവിക്കുന്ന വ്യക്തിയ്ക്ക് ചിത്തശുദ്ധി കൈ വരുന്നു.

**പ്രച്ഛർദ്ദനവിധാരണാഭ്യാം വാ പ്രാണസ്യ 34**

അല്ലെങ്കിൽ ശരീരാന്തർഭാഗത്തു വെച്ച് ദുഷിച്ച പ്രാണവായുവിനെ ഇടയ്ക്കിടയ്ക്ക് പുറത്തുവിടുകയും ശുദ്ധവായുവിനെ ഉൾക്കൊള്ളുകയും ചെയ്യുന്നതു കൊണ്ടും ചിത്തശുദ്ധിയുണ്ടാവുന്നു.

**വിഷയവതീ വാ പ്രവൃത്തിരുത്പന്നാ മനസഃ സ്ഥിതിനിബന്ധിനീ 35**

അല്ലെങ്കിൽ അസാധാരണമായ ഇന്ദ്രിയാനുഭവങ്ങൾ - ദിവ്യസുഗന്ധം, നാദം, എന്നീ അനുഭവങ്ങൾ - ഉണ്ടാവുകയാണെങ്കിൽ അത് മനസ്സിന് സ്ഥിരതയുണ്ടാക്കിത്തീർക്കും (യോഗമാർഗ്ഗത്തിൽ ഉറച്ചുനില്ക്കാൻ സഹായകമായതു കൊണ്ട്).

**വിശോകാ വാ ജ്യോതിഷ്മതീ 36**
അല്ലെങ്കിൽ ശോകാദിവികാരങ്ങളിൽ നിന്നും മുക്തമാകുമ്പോൾ മനസ്സ് പ്രകാശമാനകുന്നതും യോഗമാർഗ്ഗത്തില് ഉറച്ചുനില്ക്കാന് സഹായകമാണ്.

**വീതരാഗവിഷയം വാ ചിത്തം 37**
അല്ലെങ്കിൽ രാഗദ്വേഷങ്ങളിൽ നിന്നും മുക്തനായ ഒരു മഹദ് വ്യക്തിയിൽ ചിത്തത്തെ ഉറപ്പിക്കുകയും ചെയ്യാം (അതിലൂടെയും യോഗസിദ്ധി കൈവരിക്കാം).

**സ്വപ്നനിദ്രാജ്ഞാനാലംബനം വാ 38**
അല്ലെങ്കിൽ സ്വപ്നം, നിദ്ര ഇവയിലുണ്ടാകുന്ന ദിവ്യാനുഭവങ്ങളിൽ ചിത്തത്തെ ഉറപ്പിച്ചാലും അത് സ്ഥിരതയെ പ്രാപിക്കും.

**യഥാഭിമതധ്യാനാദ് വാ 39**
അവരവർക്ക് അഭിമതമായ വസ്തുവിന്റെ (ഇഷ്ടമൂർത്തിയുടെ) നിരന്തരധ്യാനത്താലും ചിത്തം സ്ഥിരതയെ പ്രാപിക്കും.

**പരമാണു പരമമഹത്ത്വാന്തോഽസ്യ വശീകാരഃ 40**
ചിത്തത്തെ വശീകാരം – സ്വാധീനമാക്കൽ - ഏറ്റവും സൂക്ഷ്മത്തിൽ നിന്ന് തുടങ്ങി ഏറ്റവും സ്ഥൂലത്തോളം വ്യാപിച്ചു നിൽക്കുന്നു.

**ക്ഷീണവൃത്തേരഭിജാതസ്യേവ മണേർഗ്രഹീതൃഗ്രഹണഗ്രാഹ്യേഷു തത്സ്ഥതദഞ്ജനതാസമാപത്തിഃ 41**

അഭ്യാസം ചെയ്ത് പരിപക്വത വന്ന ചിത്തത്തിന് നിർമ്മലമായ സ്ഫടികത്തിനെന്ന പോലെ ധ്യേയ വസ്തുവിൽ പരിപൂർണ്ണമായി ലയിച്ച് താദാത്മ്യം സംഭവിക്കുന്നു. ഈ അവസ്ഥയ്ക്കാണ് സംപ്രജ്ഞാത സമാധിയെന്നു പറയുന്നത്.

**തത്ര ശബ്ദാർഥജ്ഞാനവികല്പൈഃ സംകീർണാ സവിതർക്കാ സമാപത്തിഃ 42**

അതിൽ ശബ്ദം, അർഥം, ജ്ഞാനം ഇവയുടെ വികല്പ ങ്ങളെക്കൊണ്ട് മേൽ പറഞ്ഞ സംപ്രജ്ഞാത സമാധി സങ്കീർണ്ണവും (കലർപ്പുള്ളത്) സവിതർക്കവും (വൃത്തി കളുള്ളത്) ആയിത്തീരുന്നു.

**സ്മൃതിപരിശുദ്ധൌ സ്വരൂപശൂന്യേ വാർഥമാത്രനിർഭാസാ നിർവ്വിതർക്കാ 43**

ശബ്ദാദിപ്രതീതി പൂർണ്ണമായും നശിച്ച് ചിത്തം ശുദ്ധമാകുമ്പോഴോ, അല്ലെങ്കിൽ സ്വരൂപശുദ്ധി യുണ്ടകുമ്പോഴോ (നാമരൂപാദികളെ മറന്ന് ധ്യേയൈക സ്വരൂപമായി പ്രകാശിക്കുമ്പോഴും) ധ്യേയവസ്തുവിനെ മാത്രം പ്രകാശിക്കുന്ന നിർവിതർക്ക സമാധിയു ണ്ടാകുന്നു.

**ഏതയൈവ സവിചാരാ നിർവ്വിചാരാ ച സൂക്ഷ്മവിഷയാ വ്യാഖ്യാതാ 44**

ഇത്രയും കൊണ്ടു തന്നെ, സൂക്ഷ്മവിഷയയായ (സൂക്ഷ്മധ്യേയവസ്തുക്കളിൽ കൂടെ മാത്രം പ്രാപിക്കാവുന്ന) സവിചാര സമാധിയും നിർവ്വിചാര സമാധിയും അവയുടെ ഭാവങ്ങളും വ്യാഖ്യാനിക്കപ്പെട്ടു കഴിഞ്ഞു.

**സൂക്ഷ്മവിഷയത്വം ചാലിംഗപര്യവസാനം 45**

സൂക്ഷ്മവിഷയത്വം ലിംഗഭേദാദികളില്ലാത്ത അവ്യക്തത്തിൽ പര്യവസാനിക്കുന്നു. അതായത് മുൻസൂത്രത്തിൽ സൂക്ഷ്മങ്ങളായ ധ്യേയോപാധികളിൽ കൂടെ എന്ന് പ്രതിപാദിച്ചതിന് പ്രകൃതിയിൽ നിന്നതീതമായ വസ്തുവെന്നർത്ഥമില്ല. സൂക്ഷ്മ ശബ്ദത്തിന്റെ വ്യാപ്തി പ്രകൃതി വരെയെയുള്ളൂ.

**താ ഏവ സബീജഃ സമാധിഃ 46**

അവയൊക്കെയും (മേൽ പറഞ്ഞ നാലുതരം സമാധികളും) സബീജസമാധികളാകുന്നു.

**നിർവ്വിചാരവൈശാരദ്യേ/ധ്യാത്മപ്രസാദഃ 47**

നിർവ്വിചാരസമാധി ഏറ്റവും ശ്രേഷ്ഠമാകുമ്പോൾ അദ്ധ്യാത്മപ്രസാദമുണ്ടാകുന്നു. അതായത് ബുദ്ധി അത്യന്ത നിർമ്മലവും പ്രസന്നവുമായിത്തീരുന്നു.

**ഋതംഭരാ തത്ര പ്രജ്ഞാ 48**

അപ്പോൾ ബുദ്ധി ഋതംബരയാകുന്നു, അതായത് ഒട്ടും സംശയമോ ഭ്രമമോ ഇല്ലാത്തതായിത്തീരുന്നു.

**ശ്രുതാനുമാനപ്രജ്ഞാഭ്യാം അന്യവിഷയാ വിശേഷാർഥത്വാത് 49**

കേട്ടു പഠിച്ചും ഊഹിച്ചും അറിയേണ്ടതിനെ അറിയുന്ന ബുദ്ധിയെ അപേക്ഷിച്ച് വിശേഷജ്ഞാനം നേടാൻ കഴിവുള്ളതിനാൽ എത്രയോ വ്യത്യസ്തമാണ് ഋതംബരാപ്രജ്ഞാ. ഇത് ഉറച്ചുകഴിഞ്ഞാൽ കാലം, ദേശം, ശരീരം എന്നീ തടസ്സങ്ങൾ നീങ്ങി എല്ലാം അറിയാറായിത്തീരുന്നു.

**തജ്ജഃ സംസ്കാരോന്യസംസ്കാരപ്രതിബന്ധീ 50**

അതിൽ നിന്നുണ്ടാകുന്ന സംസ്കാരം ഇതര സംസ്കാരങ്ങളെ (അവിവേകജന്യ സംസ്കാരങ്ങളെ) നശിപ്പിക്കുന്നു.

**തസ്യാപി നിരോധേ സർവ്വനിരോധാത് നിർബീജഃ സമാധിഃ 51**

അതും നിരോധിക്കപ്പെട്ടു കഴിഞ്ഞാൽ എല്ലാം നിരോധിക്കപ്പെട്ടു എന്നതുകൊണ്ട് സമാധി നിർബീജ മായിത്തീരുന്നു.

ഋതംബരാബുദ്ധിയുടെ പ്രഭാവം കൊണ്ട് അന്യ-സംസ്കാരങ്ങൾ നശിക്കുന്നു. പ്രസ്തുതബുദ്ധിയിൽ

നിന്നുണ്ടായ സംസ്കാരങ്ങൾ മാത്രമവശേഷിക്കുന്നു. അവയും മറ്റൊന്നിനോടും ചേരാനില്ലെന്നു വരുമ്പോൾ ക്രമേണ വിറകില്ലാത്ത അഗ്നിയെന്നാ പോലെ തന്നത്താൻ അടങ്ങും.

**ഇതി പതഞ്ജലിവിരചിതേ യോഗസൂത്രേ**
**പ്രഥമഃ സമാധിപാദഃ**

## സാധനപാദം

**തപഃസ്വാധ്യായേശ്വരപ്രണിധാനാനി ക്രിയായോഗഃ 1**

തപസ്സ്, സ്വാദ്ധ്യായം, ഈശ്വരപ്രണിധാനം ഈ മൂന്നും ഉൾക്കൊള്ളുന്നതാണ് ക്രിയായോഗം.

**സമാധിഭാവനാർഥഃ ക്ലേശതനൂകരണാർഥശ്ച 2**

സമാധിയെ സാധിപ്പിക്കുന്നതിനും ക്ലേശത്തെ കുറയ്ക്കുന്നതിനും, മുൻ പറഞ്ഞ ക്രിയായോഗം സഹായകമാകുന്നു. ക്ലേശം എന്താണെന്ന് അടുത്ത സൂത്രത്തിൽ വിവരിക്കുന്നു.

**അവിദ്യാസ്മിതാരാഗദ്വേഷാഭിനിവേശാഃ ക്ലേശാഃ 3**

അവിദ്യാ, അസ്മിതാ, രാഗം, ദ്വേഷം, അഭിനിവേശം എന്നീ അഞ്ചു ധർമ്മങ്ങളാണ് ക്ലേശങ്ങളെന്നു പറയുന്നത്. ഇവ എന്തൊക്കെയാണെന്ന് ഇനി വരുന്ന സൂത്രങ്ങളിൽ വിവരിക്കുന്നു.

**അവിദ്യാ ക്ഷേത്രം ഉത്തരേഷാം പ്രസുപ്തതനുവിച്ഛിന്നോദാരാണാം 4**

പ്രസുപ്തം, തനു, വിച്ഛിന്നം, ഉദാരം എന്നിങ്ങനെ നന്നാലവസ്ഥാഭേദങ്ങളോടു കൂടിയ, കഴിഞ്ഞ സൂത്രത്തിൽ പിന്നീട് പറഞ്ഞിട്ടുള്ള അസ്മിതാ, രാഗം,

ദ്വേഷം, അഭിനിവേശം എന്നീ ക്ലേശങ്ങളുടെ ഉത്പത്തികാരണം അവിദ്യയാകുന്നു.

**അനിത്യാശുചിദുഃഖാനാത്മസു**
**നിത്യശുചിസുഖാത്മഖ്യാതിരവിദ്യാ 5**

അനിത്യത്തിൽ നിത്യത്വവും അശുചിയിൽ ശുചിത്വവും ദുഃഖത്തിൽ സുഖവും അനാത്മാവിൽ ആത്മത്വവും തോന്നുന്നതാണ് അവിദ്യാ.

**ദൃഗ്ദർശനശക്ത്യോരേകാത്മതേവാസ്മിതാ 6**

ദൃക്ശക്തിക്കും ദർശനശക്തിക്കും ഉള്ള ഒന്നായിത്തീരാനുള്ള കഴിവിനെയാണ് അസ്മിതാ എന്നു പറയുന്നത്. അതായത് ചൈതന്യസ്വരൂപമായ ദ്രഷ്ടാവിന് ജഡസ്വരൂപമായ ബുദ്ധിയുമായുണ്ടാകുന്ന താദാത്മ്യമാണ് അസ്മിതാ.

**സുഖാനുശയീ രാഗഃ 7**

സുഖങ്ങളെ പിന്തുടരാൻ പ്രേരിപ്പിക്കുന്ന ക്ലേശമാണ് രാഗം.

**ദുഃഖാനുശയീ ദ്വേഷഃ 8**

ദുഃഖത്തെ പിന്തുടർന്നുണ്ടാകുന്ന ക്ലേശമാണ് ദ്വേഷം. അതായത് ഏതെങ്കിലും ഒരു വസ്തുവിൽ നിന്ന് ദുഃഖമുണ്ടായാൽ അതിനെ വെറുക്കാൻ തുടങ്ങും. അതിനു പിന്നിലുള്ള ക്ലേശമാണ് ദ്വേഷം.

**സ്വരസവാഹീ വിദുഷോ$f$പി തഥാരൂഢോ$f$ഭിനിവേശഃ** 9
തനിക്കു രസാവഹമായിത്തോന്നുന്നതും വിദ്വാന്മാരിൽ പോലും രൂഢവുമായിരിക്കുന്ന സ്വഭാവവിശേഷത്തെ അഭിനിവേശം എന്നു പറയുന്നു. വാസനാനുഗതമായ സ്വഭാവം മൂഢനെന്ന പോലെ വിദ്വാന്മാരിലും കാണപ്പെടുന്നു. മരണഭയം, ജീവിതത്തിനോടുള്ള ആസക്തി എന്നിവ ഇതിനുദാഹരണങ്ങളാണ്.

**തേ പ്രതിപ്രസവഹേയാഃ സൂക്ഷ്മാഃ** 10
സൂക്ഷ്മരൂപത്തിൽ ചിത്തത്തിൽ ലയിച്ചിരിക്കുന്ന മേൽ പറഞ്ഞ എല്ലാ വിധ മാനസികക്ലേശങ്ങളും പ്രതി വിധികളാൽ അകറ്റപ്പെടേണ്ടവയാണ്. ക്രിയായോഗാ നുഷ്ഠാനം, ധ്യാനം എന്നിവയാണ് ഇവയ്ക്കുള്ള പ്രതിവിധി.

**ധ്യാനഹേയാസ്തദ് വൃത്തയഃ** 11
അവയുടെ (ക്ലേശങ്ങളുടെ) സ്ഥൂലവൃത്തികൾ ധ്യാനം കൊണ്ടകറ്റപ്പെടേണ്ടവയാകുന്നു. കൊമ്പഴിച്ച വൃക്ഷ ത്തെ മുറിക്കാൻ എളുപ്പമുള്ളതുപോലെ സ്ഥൂലവൃത്തികൾ അകന്നാൽ ക്ലേശങ്ങളുടെ സൂക്ഷ്മഭാവങ്ങളെയും അകറ്റാ നെളുപ്പമാണ്.

**ക്ലേശമൂലഃ കർമ്മാശയോ ദൃഷ്ടാദൃഷ്ടജന്മവേദനീയഃ** 12
മേൽപറഞ്ഞ അഞ്ചുതരം ക്ലേശങ്ങൾക്കു മൂലകാരണ മായ കർമ്മാശയം വർത്തമാനഭൂതഭാവിജന്മങ്ങളെ

അറിവാൻ കഴിവുള്ളതാണ്. വാസനാ സമുച്ചയത്തെ ത്തന്നെയാണ് ഒരു പ്രകാരത്തിൽ കർമ്മാശയം എന്നു പറയുന്നത്. പരിശുദ്ധമായ കർമ്മാശയം ത്രികാല ജ്ഞാനം ഉള്ളതാകുന്നു.

**സതി മൂലേ തദ്വിപാകോ ജാത്യായുർഭോഗാഃ 13**
പഞ്ചക്ലേശങ്ങൾക്കു മൂലകാരണമായ കർമ്മാശയം നിലനിൽക്കുന്നിടത്തോളം അതിന്റെ പരിണതഫല മായ മാറിമാറിയുള്ള ജന്മങ്ങളും സുഖദുഃഖാദി ഭോഗാനുഭവങ്ങളും ഉണ്ടായിക്കൊണ്ടിരിക്കും.

**തേ ഹ്ലാദപരിതാപഫലാഃ പുണ്യാപുണ്യഹേതുത്വാത് 14**
അവ - ജാത്യായുർഭോഗങ്ങൾ - പുണ്യപാപാത്മകമായ കർമ്മത്തിനെ കാരണമാകുന്നു എന്നതുകൊണ്ട് സുഖ ദുഃഖാദിഫലങ്ങൾ ഉളവാക്കുന്നവയാകുന്നു.

**പരിണാമതാപസംസ്കാരദുഃഖൈർഗുണവൃത്തിവിരോധാ ച്ച ദുഃഖം ഏവ സർവ്വം വിവേകിനഃ 15**
പരിണാമദുഃഖം, താപദുഃഖം, സംസ്കാരദുഃഖം ഇവ എല്ലാ കർമ്മങ്ങളിൽ നിന്നുമുണ്ടാകുന്നതുകൊണ്ടും ഗുണ-വൃത്തികൾക്ക് അന്യോന്യം വൈരുദ്ധ്യമുള്ളതുകൊണ്ടും വിവേകിയായ ഒരാൾക്ക് എല്ലാം (എല്ലാ കർമ്മങ്ങളും) ദുഃഖസ്വരൂപം തന്നെയാണ്.

അനുഭവകാലത്തു സുഖമായിത്തോന്നുമെങ്കിലും പിന്നീട് ദുഃഖത്തെയുളവാക്കുന്നതാണ് പരിണാമദുഃഖം. അനുഭവകാലത്തു തന്നെ താരതമ്യം മൂലമോ അപൂർണ്ണത കൊണ്ടോ ഉളവാകുന്നതാണ് താപദുഃഖം. വസ്തുക്കളിൽ നിന്നും ലഭിക്കുന്ന സുഖത്തിന്റെ പ്രതീതി സംസ്കാരരൂപേണ ചിത്തത്തിൽ ലയിച്ചിരിക്കുന്നു. ഇതുമൂലം പിന്നീട് ആ വസ്തുക്കളെയോർത്ത് ദുഃഖിക്കാനിട വരുന്നു. ഇതാണ് സംസ്കാരദുഃഖം.

**ഹേയം ദുഃഖം അനാഗതം 16**

വരാനിരിക്കുന്ന ദുഃഖം ഉപേക്ഷിക്കേണ്ടതാണ്. (ബുദ്ധിപൂർവ്വം പ്രവർത്തിച്ചാൽ അതിനെ ഒഴിവാക്കാൻ കഴിയുമെന്നു സാരം).

**ദ്രഷ്ടൃദൃശ്യയോഃ സംയോഗോ ഹേയഹേതുഃ 17**

ദ്രഷ്ടാവിന്റെയും ദൃശ്യത്തിന്റെയും (പുരുഷന്റെയും പ്രകൃതിയുടെയും) സംയോഗം (ഒരുമിച്ചു ചേരൽ അഥവാ ഏകവദ്ഭാവം) വരാനിരിക്കുന്ന ദുഃഖത്തെ അകറ്റുവാനുള്ള ഹേതു (മാർഗ്ഗം) ആകുന്നു.

ദ്രഷ്ടാവായ പുരുഷനും ദൃശ്യമായ പ്രകൃതിയും വേർപിരിഞ്ഞുനിന്ന് പുരുഷൻ പ്രകൃതിയെ വീക്ഷിക്കുന്നു എന്നതാണ് സംസാരം. ആ നില തുടരുന്നിടത്തോളം ദുഃഖമവസാനിക്കുകയില്ല.

**പ്രകാശക്രിയാസ്ഥിതിശീലം ഭൂതേന്ദ്രിയാത്മകം ഭോഗാപവർഗ്ഗാർഥം ദൃശ്യം 18**

പ്രകാശം, ക്രിയ, സ്ഥിതി എന്നീ സ്വഭാവത്തോടു കൂടിയതും, ഭൂതങ്ങളുടെയും ഇന്ദ്രിയങ്ങളുടെയും സ്വരൂപത്തോടുകൂടിയതും ഭോഗം, മോക്ഷം എന്നീ പ്രയോജനങ്ങളോടുകൂടിയതുമാണ് ദൃശ്യം (പ്രകൃതി).

പ്രകാശം സത്വഗുണത്തിന്റെയും, ക്രിയ രജോ-ഗുണത്തിന്റെയും, സ്ഥിതി അഥവാ ജഡത തമോ ഗുണത്തിന്റെയും മുഖ്യധർമ്മങ്ങളാണ്. ഇവയാണ് പ്രകൃതിയുടെ സ്വഭാവം.

പൃഥിവ്യാദിപഞ്ചഭൂതങ്ങൾ ശബ്ദാദി പഞ്ചതന്മാത്രകൾ അവയെ ഗ്രഹിക്കുന്ന പഞ്ചജ്ഞാനേന്ദ്രിയങ്ങൾ പഞ്ചകർമ്മേന്ദ്രിയങ്ങൾ മനസ്സ്, ബുദ്ധി, അഹംകാരം എന്നീ 23 അവയവങ്ങളോടു കൂടിയതാണ് പ്രകൃതി യുടെ സ്വരൂപം. ദ്രഷ്ടാവായ പുരുഷന് ഭോഗേച്ഛ യുള്ളിടത്തോളം ഭോഗവും, മോക്ഷേച്ഛുവിന് മോക്ഷവും കൊടുക്കുന്നതാണ് പ്രകൃതിയുടെ പ്രയോജനം.

**വിശേഷാവിശേഷലിങ്ഗമാത്രാലിംഗാനി ഗുണപർവ്വാണി 19**

വിശേഷം, അവിശേഷം, ലിംഗമാത്രം, അലിംഗം ഇവ നാലും സത്വാദി ഗുണങ്ങളുടെ അവസ്ഥാവിശേഷ ങ്ങളാകുന്നു.

**വിശേഷം:** പഞ്ചസ്ഥൂലഭ്രൂതങ്ങൾ പഞ്ചജ്ഞാനേന്ദ്രിയങ്ങൾ പഞ്ചകർമ്മേന്ദ്രിയങ്ങൾ മനസ്സ് എന്നീ പതിനാറു തത്വങ്ങളെ ചേർത്ത് വിശേഷം എന്നു പറയുന്നു.

**അവിശേഷം:** ശബ്ദാദി പഞ്ചതന്മാത്രകൾ അഹം-കാരം എന്നീ ആറു തത്വങ്ങളെ ചേർത്ത് അവിശേഷം (ഇന്ദ്രിയാഗോചരം) എന്നു പറയുന്നു.

**ലിംഗമാത്രം:** മേൽ പറഞ്ഞ ഇരുപത്തിരണ്ടു തത്വങ്ങളുടെയും ആദികാരണമായ മഹത്തത്വത്തെ ലിംഗമാത്രമെന്നു പറയുന്നു. ഇതിനെ സത്താമാത്ര-സ്വരൂപേണ മാത്രമേ അറിയാൻ കഴിയുകയുള്ളൂ. അതിനാലാണ് ഇതിനെ ലിംഗമാത്രമെന്ന് പേരുണ്ടായത്.

**അലിംഗം:** മഹത്തത്വത്തിന്റെ മൂലകാരണമായ പ്രകൃതിയെയാണ് അലിംഗമെന്ന് പറയുന്നത്. ഗുണ-ങ്ങളുടെ സാമ്യാവസ്ഥയെയാണല്ലോ പ്രകൃതിയെന്നു പറയുന്നത്.

ഗുണങ്ങളുടെ സാമ്യാവസ്ഥയിൽ അഭിവ്യക്തിയില്ലാത്തതുകൊണ്ടാണ് പ്രകൃതിക്ക് അലിംഗമെന്ന് പേരുണ്ടായത്.

**ദ്രഷ്ടാ ദൃശിമാത്രഃ ശുദ്ധോƒപി പ്രത്യയാനുപശ്യഃ 20**

ദൃശ്യമാത്രനായ ദ്രഷ്ടാവ് (ആത്മാവ്) സ്വഭാവേന ശുദ്ധനാണെങ്കിലും ബുദ്ധിവൃത്തികൾക്കനുരൂപനായി മാറിക്കൊണ്ടിരിക്കുന്നു.

**തദർഥ ഏവ ദൃശ്യസ്യാത്മാ 21**
അതിനു (ദ്രഷ്ടാവിന്) വേണ്ടിതന്നെയാണ് ദൃശ്യത്തിന്റെ (പ്രകൃതിയുടെ) നിലനില്പ്.

**കൃതാർഥം പ്രതി നഷ്ടം അപ്യനഷ്ടം തദന്യസാധാരണത്വാത് 22**
കൃതാർഥനെ (പുരുഷ-പ്രകൃതികൾക്ക് ഏകവദ്ഭാവം വന്നവനെ) സംബന്ധിച്ചിടത്തോളം പ്രകൃതി നശിക്കുന്നുണ്ടെങ്കിലും കൃതാർഥരാകാത്തവരിൽ സാമാന്യേന നില നിൽക്കുന്നതിനാൽ നാശരഹിത മാണ്.

**സ്വസ്വാമിശക്ത്യോഃ സ്വരൂപോപലബ്ധിഹേതുഃ സംയോഗഃ 23**
സ്വസ്വാമിശക്തികളുടെ (പ്രകൃതിശക്തിയുടെയും പുരുഷ ശക്തിയുടെയും) സ്വരൂപപ്രാപ്തിയ്ക്കു കാരണം സംയോഗ മാകുന്നു.

**തസ്യ ഹേതുരവിദ്യാ 24**
അതിനു (പ്രകൃതി-പുരുഷന്മാരുടെ ചേർച്ചയ്ക്ക്) കാരണം അവിദ്യ (മറവി)യാകുന്നു.

**തദഭാവാത് സംയോഗാഭാവോ ഹാനം തദ്ദൃശേഃ കൈവല്യം 25**

അത് (അവിദ്യ) നശിക്കുന്നതുമൂലം പ്രകൃതി-പുരുഷസംയോഗവും ഇല്ലാതാവുകയും അതു ഹേതുവായിട്ട് സംസാരം നശിക്കുകയും ദ്രഷ്ടാവിന് (പുരുഷന്) കൈവല്യം സിദ്ധിക്കുകയും ചെയ്യുന്നു.

**വിവേകഖ്യാതിരവിപ്ലവാ ഹാനോപായഃ 26**

അവിച്ഛിന്നവും തെളിവുറ്റതുമായ ആത്മാനാത്മ വിവേകജ്ഞാനമാണ് സംസാരനാശത്തിനുള്ള ഉപായം.

**തസ്യ സപ്തധാ പ്രാന്തഭൂമിഃ പ്രജ്ഞാ 27**

വിവേകശീലനായ ആളുടെ പ്രജ്ഞ ഏഴുവിധത്തിലുള്ള പ്രവർത്തനസ്ഥാനങ്ങളിലൂടെ ജ്ഞാനത്തിലേക്കു-യരുന്നു.

**യോഗാംഗാനുഷ്ഠാനാദ് അശുദ്ധിക്ഷയേ ജ്ഞാനദീപ്തിരാവിവേക ഖ്യാതേഃ 28**

യോഗാംഗങ്ങളുടെ (അടുത്ത സൂത്രത്തിൽ വിവരിക്കുവാൻ പോകുന്ന) അനുഷ്ഠാനം കൊണ്ട് അശുദ്ധിയുടെ (പ്രകൃതി ധർമ്മങ്ങളുടെ) നാശത്താൽ യോഗിയുടെ വിജ്ഞാനം മുൻപറഞ്ഞ വിവേകഖ്യാതി വരെ ഉയരുന്നു.

**യമനിയമാസനപ്രാണായാമപ്രത്യാഹാരധാരണാധ്യാനസമാധയോഽഷ്ടാവംഗാനി 29**

യോഗത്തിന്റെ എട്ടംഗങ്ങൾ യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണാ, ധ്യാനം, സമാധി എന്നിവയാകുന്നു

**അഹിംസാസത്യാസ്തേയബ്രഹ്മചര്യാപരിഗ്രഹാ യമാഃ 30**

അഹിംസാ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം - ഇവയെ യമം എന്നു പറയുന്നു.

മനസാ, വാചാ, കർമ്മണാ അന്യരെ വഞ്ചിക്കാതി രിക്കലാണ് അസ്തേയം.

ത്രികരണങ്ങളെക്കൊണ്ടും (മനസ്സ്, വാക്ക്, ശരീരം) മൈഥുനസ്പർശമില്ലാതെ വീര്യത്തെ സൂക്ഷിക്കലാണ് ബ്രഹ്മചര്യം.

സ്വാർഥോദ്ദേശ്യത്തോടെ ധനാദി വസ്തുക്കളെ സൂക്ഷിച്ചുവെയ്ക്കുന്നത് പരിഗ്രഹം. അത് ചെയ്യാതി രിക്കലാണ് അപരിഗ്രഹം.

**ജാതിദേശകാലസമയാനവച്ഛിന്നാഃ സാര്വഭൌമാ മഹാവ്രതം 31**

ജാതി, ദേശം, കാലം, സമയം എന്നിവ കൊണ്ട് വിച്ഛിന്നമാകാതെ എല്ലായ്പ്പോഴും, എവിടെയും അനുഷ്ഠിക്കുമ്പോൾ ഇവ മഹാവ്രതം എന്നറിയപ്പെടുന്നു.

**ശൌചസംതോഷതപഃസ്വാധ്യായേശ്വരപ്രണിധാനാനി നിയമാഃ 32**

ശൗചം. സന്തോഷം, തപസ്സ്, സ്വാധ്യായം, ഈശ്വര പ്രണിധാനം എന്നീ അഞ്ചും നിയമമെന്നറിയപ്പെടുന്നു.

**വിതർക്കബാധനേ പ്രതിപക്ഷഭാവനം 33**

സത്യം, അഹിംസാ, തുടങ്ങിയ ധർമ്മങ്ങൾക്ക് പ്രതികൂലമായ ചിന്ത മനസ്സിലങ്കുരിക്കുമ്പോൾ പ്രതിപക്ഷചിന്ത (ദോഷചിന്തനം) കൊണ്ട് അതിനെ അകറ്റണം.

**വിതർക്ക ഹിംസാദയഃ കൃതകാരിതാനുമോദിതാ ലോഭക്രോധമോഹപൂർവ്വകാ മൃദുമധ്യാധിമാത്രാ ദുഃഖാജ്ഞാനാനന്തഫലാ ഇതി പ്രതിപക്ഷഭാവനം 34**

വിതർക്കങ്ങള് -സത്യാഹിംസാദി ധർമങ്ങളുടെ വിരോധികളായ അസത്യഹിംസാദികൾ - മൂന്നു വിധമുണ്ട് - കൃതം, കാരിതം, അനുമോദിതം (തന്നത്താൻ ചെയ്യുക, അന്യരെക്കൊണ്ട് ചെയ്യിക്കുക, അന്യർ ചെയ്യുന്നതു കണ്ടനുമോദിക്കുക). മേൽപറഞ്ഞ മൂന്നു വിധത്തിലുള്ള വിതർക്കങ്ങൾക്കു കാരണം ലോഭം, ക്രോധം, മോഹം എന്നിവയാണ്. ഇവ തന്നെ

കാഠിന്യത്തിൽ അല്പം, മധ്യമം, മഹത് എന്നിങ്ങനെ ഏറ്റക്കുറച്ചിലോടെ മൂന്നു വിധത്തിലുണ്ട്. ഇവയെല്ലാം തന്നെ അവസാനമില്ലാത്ത ദുഃഖത്തിനും അജ്ഞാനത്തിനും കാരണമായതിനാൽ ഇവയെ ഉപേക്ഷിക്കേണ്ടതാണ്. ഇങ്ങനെയാണ് വിരുദ്ധ-ധർമ്മങ്ങൾക്ക് പ്രതിപക്ഷഭാവനം ചെയ്യേണ്ടത്.

**അഹിംസാപ്രതിഷ്ഠായാം തത്സന്നിധൌ വൈരത്യാഗഃ 35**
അഹിംസയ്ക്ക് ദൃഢത വന്നാൽ ആ യോഗിയുടെ സന്നിധിയിൽ വൈരത്യാഗം സംഭവിക്കുന്നു (ഹിംസ്ര ജന്തുക്കൾ പോലും നിർവൈരമായി പെരുമാറുന്നു).

**സത്യപ്രതിഷ്ഠായാം ക്രിയാഫലാശ്രയത്വം 36**
സത്യനിഷ്ഠയുണ്ടായിക്കഴിഞ്ഞാൽ ക്രിയാഫലങ്ങളുടെ ആശ്രയഭാവം ഉണ്ടാകുന്നു. സത്യനിഷ്ഠനായ യോഗിയ്ക്ക് കർമ്മം കൂടാതെ തന്നെ ഫലദാനം ചെയ്യാനുള്ള ശക്തിയുണ്ടാകുന്നു. അതായത് നിഗ്രഹാനുഗ്രഹശക്തി-യുണ്ടാകുന്നു എന്നർഥം.

**അസ്തേയപ്രതിഷ്ഠായാം സർവരത്നോപസ്ഥാനം 37**
അസ്തേയം ദൃഢമായാൽ എല്ലാ രത്നങ്ങളും സ്വാധീനമാകുന്നു. അസ്തേയത്തിൽ സുപ്രതിഷ്ഠിതനായ യോഗിയ്ക്ക് ഭൂഗർഭത്തിൽ അന്തർനിഹിതമായിക്കിടക്കുന്ന എല്ലാ നിധികളും കണ്ടെത്താൻ കഴിയും.

**ബ്രഹ്മചര്യപ്രതിഷ്ഠായാം വീര്യലാഭഃ 38**
ബ്രഹ്മചര്യം ദൃഢമായാൽ മനോബുദ്ധീന്ദ്രിയങ്ങൾക്ക് അസാധരണമായ വീര്യം ഉണ്ടാകുന്നു.

**അപരിഗ്രഹസ്ഥൈര്യേ ജന്മകഥംതാസംബോധഃ 39**
അപരിഗ്രഹത്തിൽ സ്ഥിരത വന്നുകഴിഞ്ഞാൽ ജന്മങ്ങളുടെയും ഓരോ ജന്മങ്ങളിലെ കർമ്മങ്ങളുടെയും ശരിയായ അറിവുണ്ടാകുന്നു.

**ശൌചാത് സ്വാംഗജുഗുപ്സാ പരൈരസംസർഗ്ഗഃ 40**
ബാഹ്യശുദ്ധി കൊണ്ട് തന്റെ ശരീരത്തിൽ നിന്ദാബുദ്ധിയും മറ്റുള്ളവരോടുകൂടിയുള്ള സംസർഗ-പരിത്യാഗവും സംഭവിക്കുന്നു.

**സത്ത്വശുദ്ധിസൌമനസ്യൈകാഗ്ര്യേന്ദ്രിയജയാത്മദ ർശനയോഗ്യത്വാനി ച 41**
ആന്തരശുദ്ധിയ്ക്കുള്ള പ്രയത്നത്തിന്റെ ഫലമായി മനസ്സിനു പ്രസന്നത, ചിത്തത്തിന് ഏകാഗ്രത, ഇന്ദ്രിയങ്ങൾക്കടക്കം, ആത്മസാക്ഷാത്ക്കരത്തിനു യോഗ്യത എന്നിവയുണ്ടാകുന്നു.

**സന്തോഷാദ് അനുത്തമഃ സുഖലാഭഃ 42**
സന്തോഷം അഭ്യസിക്കുന്നതിലൂടെ ഉത്കൃഷ്ടമായ സുഖമനുഭവപ്പെടുന്നു.

**കായേന്ദ്രിയസിദ്ധിരശുദ്ധിക്ഷയാത് തപസഃ** 43
തപോനുഷ്ഠാനത്തിലൂടെ ശാരീരികസിദ്ധിയും, ഇന്ദ്രിയ സിദ്ധിയുമുണ്ടാകുന്നു. തപസ്സിലൂടെ ശരീരത്തിന്റെയും ഇന്ദ്രിയങ്ങളുടെയും മാലിന്യങ്ങൾ നശിക്കുന്നത് മൂലം യോഗിയ്ക്ക് പല സിദ്ധികളും പ്രാപ്തമാകുന്നു. ഇത് പിന്നീട് വിവരിക്കുന്നുണ്ട്.

**സ്വാധ്യായാദ് ഇഷ്ടദേവതാസംപ്രയോഗഃ** 44
സ്വാദ്ധ്യായാനുഷ്ഠാനത്തിലൂടെ ഇഷ്ടദേവതയുടെ സമ്യക്ദർശനം ലഭിക്കുന്നു. ശാസ്ത്രാഭ്യാസവും മന്ത്രജപവുമടങ്ങിയ സാധനയെയാണ് സ്വാദ്ധ്യായ-മെന്ന് പറയുന്നത്.

**സമാധിസിദ്ധിരീശ്വരപ്രണിധാനാത്** 45
ഈശ്വരപ്രണിധാനം (സർവ്വാത്മസമർപ്പണം) കൊണ്ട് സമാധി അനുഭവപ്പെടുന്നു.

**സ്ഥിരസുഖം ആസനം** 46
നിശ്ചലവും സുഖകരവുമായ ഇരിപ്പിനെയാണ് ആസനമെന്ന് പറയുന്നത്.

**പ്രയത്നശൈഥില്യാനന്തസമാപത്തിഭ്യാം** 47
ആസനം നിശ്ചലത കൊണ്ടും ദൃഢത കൊണ്ടും നിഷ്പ്രയാസം മനസ്സിനെ ആത്മാവിനോട് യോജിപ്പിക്കുന്നതു കൊണ്ടും (ആസനസിദ്ധി പ്രാപ്തമാകും).

**തതോ ദ്വന്ദ്വാനഭിഘാതഃ 48**

ആസനസിദ്ധിയിൽ നിന്ന് - ആസനം സ്ഥിരപ്പെട്ടു കഴിഞ്ഞാൽ - ശീതോഷ്ണസുഖദുഃഖാദിദ്വന്ദ്വങ്ങൾ സാധകനെ ബാധിക്കുന്നതല്ല.

**തസ്മിൻ സതി ശ്വാസപ്രശ്വാസയോർഗതിവിച്ഛേദഃ പ്രാണായാമഃ 49**

ആസനസിദ്ധി വന്നു കഴിഞ്ഞാൽ ശരീരത്തിനകത്തും പുറത്തും വന്നും പോയുമിരിക്കുന്ന പ്രാണവായുവിനെ നിശ്ചലമാക്കുന്ന (സ്തംഭിപ്പിക്കുന്ന) പ്രാണായാമം ശീലിക്കണം.

**ബാഹ്യാഭ്യന്തരസ്തംഭവൃത്തിഃ ദേശകാലസംഖ്യാഭിഃ പരിദൃഷ്ടോ ദീർഘസൂക്ഷ്മഃ 50**

പ്രാണായാമത്തിന് മൂന്നു ഭേദങ്ങളുണ്ട് - ബാഹ്യവൃത്തി, ആഭ്യന്തരവൃത്തി, സ്തബ്ധവൃത്തി എന്നിവയാണവ. ഈ പ്രാണായാമഭേദങ്ങളെല്ലാം കാലദേശസംഖ്യകളെ നോക്കി അഭ്യസിച്ചാൽ പ്രാണൻ ദീർഘവും സൂക്ഷ്മവുമായിത്തീരും.

ശരീരത്തിനുള്ളിലെ വായുവിനെ മുഴുവൻ പുറത്താക്കി അല്പം പോലും അകത്തുനിർത്താതിരിക്കുന്നതാണ് ബാഹ്യവൃത്തിപ്രാണായാമം. ഇതിനെ രേചകം എന്നും പറയും. നേരെ മറിച്ച് വായുവിനെ മുഴുവൻ

ശരീരത്തിനകത്തു നിർത്തുന്നതാണ് ആഭ്യന്തരവൃത്തി പ്രാണായാമം. ഇതിനെ പൂരകം എന്നും വിളിക്കാറുണ്ട്. എന്നാൽ പ്രയത്നം കൂടാതെ സ്വാഭാവികമായി വായു ശരീരത്തിനകത്തോ പുറത്തോ എവിടെയും ചലിക്കാതെ സ്തബ്ധമായിത്തീരുന്നുവെങ്കിൽ അതാണ് സ്തബ്ധവൃത്തി പ്രാണായാമം. ഇതിനെ കുംഭകം എന്നും വിളിക്കാറുണ്ട്.

**ബാഹ്യാഭ്യന്തരവിഷയാക്ഷേപീ ചതുർഥഃ 51**
ബാഹ്യാഭ്യന്തരഭേദമില്ലാതെ സ്വയം പ്രവർത്തിക്കുന്നതാണ് നാലാമത്തെ പ്രാണായാമമാകുന്നു.

**തതഃ ക്ഷീയതേ പ്രകാശാവരണം 52**
അതിന്റെ ഫലമായി (പ്രാണായാമത്തിന്റെ ശരിയായ അഭ്യാസം കൊണ്ട്) ജ്ഞാനപ്രാകാശത്തിന്റെ ആവരണം ക്ഷയിക്കുന്നു (ജ്ഞാനം പ്രകാശിക്കാനിടയാകുന്നു എന്നർഥം).

**ധാരണാസു ച യോഗ്യതാ മനസഃ 53**
മേൽപറഞ്ഞ പ്രാണായാമാഭ്യാസം കൊണ്ട് ധാരണാശക്തിയും വർദ്ധിക്കുന്നു. ഈ അവസ്ഥയിൽ സാധകൻ ഏതൊന്നിൽ മനസ്സിനെ ഉറപ്പിക്കണമെന്നുദ്ദേശിക്കുന്നുവോ അതിൽ ദൃഢമായി ഉറപ്പിക്കുവാൻ സാധിക്കും.

**സ്വസ്വവിഷയാസംപ്രയോഗേ ചിത്തസ്യ സ്വരൂപാനുകാര ഇവേന്ദ്രിയാണാംപ്രത്യാഹാരഃ 54**

ഇന്ദ്രിയങ്ങളെ സ്വവിഷയങ്ങളിൽ നിന്നും നിവർത്തിപ്പിച്ച് മനസ്സിൽ ലയിപ്പിക്കുന്നതു തന്നെ പ്രതാഹാരം.

**തതഃ പരമാ വശ്യതേന്ദ്രിയാണാം 55**

പ്രത്യാഹാരത്തിന്റെ അഭ്യാസഫലമായി സാധകന് ഇന്ദ്രിയങ്ങൾ ഏറ്റവും സ്വാധീനത്തിലായിത്തീരുന്നു.

**ഇതി പതഞ്ജലിവിരചിതേ യോഗസൂത്രേ ദ്വിതീയഃ സാധനപാദഃ**

## തൃതീയഃ വിഭൂതിപാദഃ

**ദേശബന്ധശ്ചിത്തസ്യ ധാരണാ 1**

ചിത്തത്തിനെ ഒരു സ്ഥാനത്ത് (ശരീരത്തിനകത്തോ പുറത്തോ) ഉറപ്പിച്ചുനിർത്തുന്നതാണ് ധാരണാ എന്ന യോഗാംഗം.

നാഭീചക്രം, ഹൃദയകമലം എന്നീ സ്ഥാനങ്ങൾ ശരീരത്തിനകത്തും ആകാശം, ആദിത്യമണ്ഡലം എന്നീ സ്ഥാനങ്ങൾ ശരീരത്തിനു പുറത്തും ചിത്തത്തെ സ്ഥിരമായി നിർത്താന് ഉചിതമായവയാണ്.

**തത്ര പ്രത്യയൈകതാനതാ ധ്യാനം 2**

അവിടെ - ധ്യേയവസ്തുവിൽ - ചിത്തത്തെ സ്ഥിരതയോടും ഏകാഗ്രതയോടും കൂടി നിലനിർത്ത-ലാണ് ധ്യാനം.

**തദേവാർഥമാത്രനിർഭാസം സ്വരൂപശൂന്യം ഇവ സമാധിഃ 3**

ആ ധ്യാനം തന്നെ ധ്യേയവസ്തുവിൽ തികച്ചും ഏകാഗ്രപ്പെട്ട് അതിൽ നിന്നും വേറിട്ട് ഒരു സ്വരൂപമില്ലാതാകുന്നതാണ് സമാധി.

ധ്യാനത്തിന്റെ അഭ്യാസത്തിൽ ഏകാഗ്രത കൂടിക്കൂടി വന്ന് ചിത്തം ക്രമേണ ലയിച്ച് ലയിച്ച് ചിത്തത്തിന്റെ സത്ത തന്നെ ഇല്ലാതായി ധ്യേയവസ്തു മാത്രമായിത്തീരുമ്പോഴുള്ള അവസ്ഥയ്ക്കു സമാധിയെന്നു പറയുന്നു.

**ത്രയം ഏകത്ര സംയമഃ 4**

മേൽപറഞ്ഞ ധാരണാ, ധ്യാനം, സമാധി ഇവ മൂന്നും ഒരിടത്ത് - ഒരേ ധ്യേയവസ്തുവിൽ കൂടിച്ചേരുന്നതിനെ സംയമം എന്നു പറയുന്നു.

**തജ്ജയാത് പ്രജ്ഞാ*ഽ*ലോകഃ 5**

അത് -സംയമം- സിദ്ധിച്ചാൽ ബുദ്ധിയ്ക്ക് അലൗകികത ഉണ്ടാകുന്നു.

ഇതിനെ അദ്ധ്യാത്മപ്രസാദമെന്ന് ഒന്നാമധ്യായത്തിൽ നാൽപ്പത്തിയേഴാം സൂത്രത്തിൽ പരാമർശിച്ചിരുന്നു.

**തസ്യ ഭൂമിഷു വിനിയോഗഃ 6**

സംയമത്തിനെ വിവിധസ്ഥാനങ്ങളിൽ വിനിയോഗിക്കേണ്ടതാണ്.

ആദ്യം സ്ഥൂലപദാർഥങ്ങളിൽ സംയമത്തെ സാധിച്ച ശേഷം ക്രമേണ സൂക്ഷ്മവസ്തുക്കളിലും അഭ്യസിക്കേണ്ടതാണ്.

**ത്രയം അന്തരംഗം പൂർവ്വേഭ്യഃ 7**
ഈ മൂന്നും - ധ്യാനധാരണാസമാധികൾ - ആദ്യത്തെ അഞ്ചെണ്ണത്തെ യമനിയമാസനപ്രാണായമപ്രത്യാഹാരങ്ങളെ - അപേക്ഷിച്ച് അന്തരംഗസാധനകളാകുന്നു. അവയഞ്ചും ബഹിരംഗസാധനകളാകുന്നു.

**തദപി ബഹിരംഗം നിർബീജസ്യ 8**
എന്നാൽ നിർബീജസമാധിതെ അപേക്ഷിച്ച് ഇവ മൂന്നും ബഹിരംഗസാധനകളാകുന്നു.

നിർബീജസമാധിക്ക് വൃത്തികളുടെ സമ്പൂർണ്ണനിരാസം അത്യന്താപേക്ഷിതമാണ്. ധ്യാനധാരണാസമാധി- കൾക്ക് വൃത്തികളുടെ ചേർച്ചയുള്ളതിനാൽ ഇവയ്ക്കൊന്നും

നിർബീജസമാധിയുടെ അന്തരംഗസാധനകളാകാൻ സാധ്യമല്ല. സംയമം കാലക്രമേണ നിർബീജ- സമാധിക്കു കാരണമായിത്തീരുന്നതിനാൽ ഇവയെ അതിന്റെ ബഹിരംഗസാധനകളാണെന്നു പറയാം.

**വ്യുത്ഥാനനിരോധസംസ്കാരയോരഭിഭവപ്രാദുർഭാവൌ നിരോധക്ഷണചിത്താന്വയോ നിരോധപരിണാമഃ 9**
വ്യുത്ഥാനനിരോധസംസ്കാരങ്ങൾ (വിക്ഷേപവൃത്തി- കളും അവയെ നിരോധിക്കുന്ന വൃത്തികളും) യഥാക്രമം ലയിക്കുകയും ഉദ്ഭവിക്കുകയും ചെയ്യുമ്പോൾ നിരോധ-

മുണ്ടാകുന്ന മാത്രയിൽ ചിത്തം നിരോധാവസ്ഥ-യിലാകുന്നതാണ് നിരോധപരിണാമം.

**തസ്യ പ്രശാന്തവാഹിതാ സംസ്കാരാത് 10**

അതിന്റെ (നിരോധപരിണാമത്തിന്റെ) നിരന്തരാ-ഭ്യാസത്തിലൂടെ ചിത്തവൃത്തിപ്രവഹത്തിന് ശാന്തത കൈവരുന്നു.

**സർവ്വാർഥതൈകാഗ്രതയോഃ ക്ഷയോദയൌ ചിത്തസ്യ സമാധിപരിണാമഃ 11**

സർവ്വാർഥതയ്ക്കു (ചിത്തത്തിന്റെ സ്വാഭാവിക വൃത്തി-യായ വിഷയചിന്തനത്തിനു) ക്ഷയവും, ഏകാഗ്രത (ധ്യേയവസ്തുവിന്റെ നിരന്തരവും ഏകാഗ്രവുമായ ചിന്തനം) ഉദിക്കുകയും ഉണ്ടായിക്കൊണ്ടിരിക്കുന്നു-വെങ്കില് അതിനെ സമാധി പരിണാമം എന്നു പറയുന്നു. അതായത് ചിത്തം സ്വാഭാവികമായ വിക്ഷിപ്താവസ്ഥയിൽ നിന്ന് ഏകാഗ്രതാവസ്ഥ-യിലേക്ക് കടക്കുമ്പോൾ എന്തൊരു പരിണാമ-മുണ്ടാകുന്നുവോ അതാണ് സമാധി പരിണാമം.

**തതഃ പുനഃ ശാന്തോദിതൌ തുല്യപ്രത്യയൌ ചിത്തസ്യൈകാഗ്രതാപരിണാമഃ 12**

അനന്തരം വീണ്ടും വീണ്ടും ശമിച്ചും ഉദിച്ചുമിരിക്കുന്ന ചിത്തവിക്ഷേപങ്ങൾ തുല്യപ്രത്യയങ്ങളായിത്തീരുന്ന-താണ് ഏകാഗ്രതാപരിണാമം.

ക്ഷയിച്ച വിക്ഷിപ്താ-വസ്ഥയും ഉദിച്ച ഏകാഗ്രതാ വസ്ഥയും ഒന്നായിത്തീരുന്നതിനെയാണ് തുല്യപ്രത്യയ ങ്ങളെന്നതു കൊണ്ടുദ്ദേശിച്ചത്. സംപ്രജ്ഞാതയോഗ ത്തിന്റെ പ്രഥമാവസ്ഥയാണ് സമാധിപരിണാമം. അതിൽ ഉദിച്ചതും അസ്തമിച്ചതുമായ രണ്ടു വൃത്തികൾക്ക് അന്യോന്യവൈരുദ്ധ്യമുണ്ട്, എന്നാൽ ഈ ഭേദം ഏകാഗ്രതാപരിണാമത്തിലില്ല. ഏകാഗ്രതാപരിണാമ ത്തിനെ തന്നെയാണ് പ്രഥമപാദത്തിൽ നിർവിചാര സമാധിയെന്നു പരാമർശിച്ചിരുന്നത്.

**ഏതേന ഭൂതേന്ദ്രിയേഷു**
**ധർമ്മലക്ഷണാവസ്ഥാപരിണാമാ വ്യാഖ്യാതാഃ 13**

ഇത്രയും പറഞ്ഞതുകൊണ്ട് പഞ്ചഭൂതങ്ങളിലും ഇന്ദ്രിയങ്ങളിലുമുള്ള ധർമ്മപരിണാമവും, ലക്ഷണ-പരിണാമവും, അവസ്ഥാപരിണാമവും വ്യാഖ്യാത-ങ്ങളായി.

**ധർമ്മപരിണാമം:** ഒരു വസ്തുവിൽ ഒരു ധർമ്മത്തിന്റെ ലയവും മറ്റൊരു ധർമ്മത്തിന്റെ ഉദയവും കാണുന്ന തിനെയാണ് ധർമ്മപരിണാമമെന്നു പറയുന്നത്.

**ലക്ഷണപരിണാമം:** ധർമ്മപരിണാമത്തോട് മിക്ക-വാറും തുല്യമാണിതെന്നു പറയാം. അല്ലെങ്കിൽ അതിൽ അന്തർഗതമാണെന്നും പറയാം. ഉദാ: മണ്ണു കുടത്തിന്റെ പൂർവ്വലക്ഷണപരിണാമവും കുടം മണ്ണിന്റെ

ഭാവിലക്ഷണപരിണാമവുമാണ്. ഇതേരീതിയിൽ മറ്റുള്ളവയെയും കണ്ടുകൊള്ളണം.

**അവസ്ഥാപരിണാമം:** ഒരു വസ്തുവിൽ ഭാവിലക്ഷണധർമ്മങ്ങൾ കുറെശ്ശെയായി പ്രകാശിക്കുകയും ക്രമേണ വർത്തമാനലക്ഷണധർമ്മങ്ങള് തീരെ മറഞ്ഞു ഭാവിലക്ഷണധർമ്മം പൂർണ്ണമായി പ്രകാശിക്കുകയും ചെയ്യുന്നാതാണ് അവസ്ഥാപരിണാമം. ഉദാ: പതിനൊന്നാമത്തെ സൂത്രത്തിൽ വർണ്ണിച്ച ചിത്തസ്വരൂപമായ ധർമ്മിയുടെ സർവ്വാർഥതാ ധർമ്മം ക്രമേണ ചുരുങ്ങി ച്ചുരുങ്ങി ഏകാഗ്രതാധർമ്മമായിത്തീരുന്നതും, ഏകാഗ്രതാ ധർമ്മം ക്രമേണ ചുരുങ്ങിച്ചുരുങ്ങി സർവ്വാർഥതാ ധർമ്മമായിത്തീരുന്നതും അവസ്ഥാപരിണാമത്തിനുദാഹരണമാണ്.

ഒമ്പതു മുതൽ പന്ത്രണ്ടു വരെയുള്ള സൂത്രങ്ങളിൽ ഈ മൂന്നു പരിണാമങ്ങളെയും വർണ്ണിച്ചിട്ടുണ്ട്. എന്നാൽ ഈ സൂത്രം കൊണ്ട് പ്രസ്തുത മൂന്നു പരിണാമങ്ങൾ ലോകത്തിലുള്ള സമസ്തവസ്തുക്കളിലും സംഭവിക്കുമെന്നു പറയുന്നു. കാരണം ലോകത്തിലുള്ള എല്ലാ വസ്തുക്കളും പരിണാമസ്വഭാവമുള്ള ത്രിഗുണങ്ങളോടു കൂടിയവയാണ്.

അതിനാൽ ഓരോ വസ്തുവിന്റെയും പരിണാമം അനിവാര്യമാണ്. അതിനാൽ പഞ്ചഭൂതങ്ങളിലും,

തന്റെ ഇന്ദ്രിയങ്ങളിലുമുള്ള ധർമ്മലക്ഷണാവസ്ഥാ-പരിണാമങ്ങളെ ഒരു സാധകൻ തിരിച്ചറി-യേണ്ടതാണ്.

**ശാന്തോദിതാവ്യപദേശ്യധർമ്മാനുപാതീ ധർമ്മീ 14**
ശാന്തം, ഉദിതം, അവ്യപദേശ്യം എന്നീ അവസ്ഥാത്രയങ്ങളിലുള്ള ധർമ്മങ്ങളെ അവലംബിച്ചു-നിൽക്കുന്നതാണ് ധർമ്മീ.

ദ്രവ്യത്തിൽ എപ്പോഴും വർത്തിച്ചുകൊണ്ടിരിക്കുന്ന അനേകതരത്തിലുള്ള ശക്തികളെയാണ് ധർമ്മങ്ങ-ളെന്നു പറയുന്നത്. അവയ്ക്കവലംബമായ ദ്രവ്യത്തെ ധർമ്മിയെന്നു പറയുന്നു.

ഒരു ധർമ്മിയിൽ അനേകധർമ്മങ്ങളുണ്ടാവാം. സന്ദർഭത്തിനൊത്ത് ഓരോ ധർമ്മങ്ങൾ പ്രകാശി-ക്കുകയും സങ്കോചിക്കുകയും ചെയ്യുന്നുവെന്നുമാത്രം. ഇത്തരത്തിലുള്ള എല്ലാ ധർമ്മങ്ങൾക്കും കൂടി അവ്യപദേശ്യം, ഉദിതം, ശാന്തം എന്നീ വകഭേദങ്ങൾ കല്പിക്കപ്പെട്ടിരിക്കുന്നു.

**അവ്യവപദേശ്യം:** വസ്തുവിലുള്ളതാണെങ്കിലും പ്രകട-മാതിരിക്കുന്നിടത്തോളം ബോധിക്കാൻ സാധിക്കാത്ത ധർമ്മം അവ്യപദേശ്യം. ഉദാ: വെള്ളത്തിൽ നുര, മണ്ണിൽ പാത്രം, സ്വർണ്ണത്തിൽ ആഭരണം.

**ഉദിതം:** വസ്തുവിലുള്ളതും എന്നാൽ പ്രകടമല്ലാതിരുന്നതുമായ ധർമ്മം പ്രകടമായിത്തീരുമ്പോൾ അതിനെ ഉദിതമെന്നു പറയുന്നു. വെള്ളം നുരയായും, മണ്ണു പാത്രമായും തീരുന്നത് ഇതിനുദാഹരണമാണ്.

**ശാന്തം:** പ്രകടമായ ധർമ്മം വീണ്ടും ധർമ്മിയിൽ തന്നെ ലയിച്ചു മറഞ്ഞു കഴിയുമ്പോൾ അതിനെ ശാന്തമെന്നു പറയുന്നു. നുര വെള്ളവും, മണ്ണു കുടമായും മാറുന്നത് ഇതിനുദാഹരണമാണ്.

**ക്രമാന്യത്വം പരിണാമാന്യത്വേ ഹേതുഃ 15**
ക്രമീകരണഭേദം പരിണാമഭേദത്തിനു കാരണമാകുന്നു.

ഉദാ: പഞ്ഞി കൊണ്ട് വസ്ത്രം, കയർ , തിരി എന്നീ വ്യത്യസ്ത വസ്തുക്കളുണ്ടാക്കാം. ഇതിനു കാരണം ക്രമീകരണത്തിലുള്ള ഭേദമാണ്. ഇങ്ങിനെ, ക്രമീകരണത്തിലുള്ള ഭേദം കൊണ്ട് ഒരു വസ്തുവിന്റെ പരിണാമത്തിനു ഭേദം സംഭവിക്കുന്നു.

**പരിണാമത്രയസംയമാദ് അതീതാനാഗതജ്ഞാനം 16**
മേൽപറഞ്ഞ മൂന്നു പരിണമങ്ങളുടെ സംയമത്തിൽനിന്ന് കഴിഞ്ഞുപോയതും വരാനിരിക്കുന്നതുമായ പരിണാമങ്ങളെക്കുറിച്ചുള്ള അറിവുണ്ടാകുന്നു.

ധാരണാധ്യാനസമാധികൾ മൂന്നും കൂടിച്ചേർന്ന സംസ്കാരത്തെയാണ് സംയമമെന്നു പറയുന്നത്. ഈ സൂത്രപ്രകാരം ഒരു ജീവിതത്തിന്റെ വർത്തമാനകാലത്തിലുള്ള സംയമം കൊണ്ട് ഭൂതഭാവിജീവിതങ്ങളുടെ സ്വരൂപത്തെ അറിയാറാവുമെന്നു കരുതാം.

**ശബ്ദാർഥപ്രത്യയാനാം ഇതരേതരാധ്യാസാത് സംകരഃ തത്പ്രവിഭാഗസംയമാത് സർവ്വഭൂതരുതജ്ഞാനം 17**

പൊതുവെയുള്ള അധ്യാസം കാരണം വേർതിരിച്ചറിയാനാകാത്ത വിധത്തിൽ സംകരമായിരിക്കുന്ന ശബ്ദം, അർഥം, ജ്ഞാനം ഇവയുടെ വേർതിരിച്ചുള്ള സംയമം കൊണ്ട് സർവ്വപ്രാണികളുടെയും ശബ്ദാർഥപരിജ്ഞാനമുണ്ടാകുന്നു.

**സംസ്കാരസാക്ഷാത്കരണാത് പൂർവ്വജാതിജ്ഞാനം 18**

സംസ്കാരങ്ങളെ (ജന്മജന്മാന്തരങ്ങളിലായി ആർജ്ജിച്ചു വെച്ചിട്ടുള്ള വാസനാസഞ്ചയത്തെ) സംയമത്തിലൂടെ കണ്ടറിയാൻ സാധിക്കുന്നതു കാരണം പൂർവ്വജന്മസ്മരണയുണ്ടാകുന്നു.

**പ്രത്യയസ്യ പരചിത്തജ്ഞാനം 19**

പ്രത്യയത്തിന്റെ (ആത്മജ്ഞാനത്തിന്റെ) പരിപൂർണ്ണാവസ്ഥ വന്നുകഴിഞ്ഞാൽ അന്യന്മാരുടെ മനസ്സിലെ ചിന്തകളെ അറിയാൻ കഴിയുന്നു.

ഇവിടെ പ്രത്യയശബ്ദത്തിന്റെ അർഥം എന്താണ് എന്നത് ഒരു വിവാദവിഷയമാണ്. അന്യരുടെ ശരീരത്തിലെ ഏതെങ്കിലും ഒരു അടയാളത്തെയാണ് പ്രത്യയശബ്ദം കൊണ്ടുദ്ദേശിക്കുന്നതെന്നും അതിന്റെ സംയമഫലമായി പരചിത്തജ്ഞാനമുണ്ടാകുമെന്നു-മാണ് ഭോജവൃത്തിയിലും വിവേകാനന്ദസ്വാമികളുടെ വ്യാഖ്യാനത്തിലും പറഞ്ഞിരിക്കുന്നത്.

**ന ച തത് സാലംബനം,തസ്യാവിഷയീഭൂതത്വാത് 20**
അത് (യോഗിക്കുണ്ടാകുന്ന പരചിത്തജ്ഞാനം) സ്വരൂപമാത്രമാണ്.

അല്ലാതെ പരചിത്തത്തിന്റെ അപ്പോഴപ്പോഴുള്ള വിചാരങ്ങളെക്കുറിച്ചുള്ള ജ്ഞാനമല്ല യോഗിക്കുണ്ടാ-കുന്നത്. എന്തെന്നാൽ അവ യോഗിയുടെ സംയമത്തിനു വിഷയമല്ല.

**കായരൂപസംയമാത് തദ്ഗ്രാഹ്യശക്തിസ്തംഭേ ചക്ഷുഃപ്രകാശാസംപ്രയോഗേ̷ന്തർധാനം 21**
ശരീരത്തിന്റെ രൂപത്തിലുള്ള സംയമം കാരണം ശരീരത്തിന്റെ ഗ്രാഹ്യശക്തി സ്തംഭിക്കുകയും മറ്റാരുടെയും കണ്ണുകൾ യോഗിയുടെ ശരീരവുമായി ബന്ധപ്പെടാതാകുകയും ചെയ്യുമ്പോൾ യോതി

അന്യദൃഷ്ടിയ്ക്കവിഷയനായിത്തീരുന്നു. ഇതാണ് അന്തർധാനം.

"ഏതേന ശബ്ദാദ്യന്തർധാനമുക്തം" എന്ന ഒരു സൂത്രം ഇവിടെ ചില യോഗസൂത്രഗ്രന്ഥങ്ങളിൽ കണ്ടുവരുന്നു. യോഗി സ്വശരീരത്തിന്റെ രൂപത്തിൽ സംയമം സാധിക്കുമ്പോൾ ദൃഷ്ട്യഗോചരനാകുന്നതു പോലെ തന്റെ ശബ്ദം, സ്പർശം എന്നിവയിൽ സംയമം സാധിച്ചാൽ യോഗിയുടെ ശബ്ദസ്പർശാദികൾ അന്യർക്ക് ബോധിക്കുവാൻ കഴിയാതെ വരും എന്നും ഇരുപത്തിയൊന്നാം സൂത്രത്തിൽ നിന്നു മനസ്സി ലാക്കേണ്ടതാണ്.

**സോപക്രമം നിരുപക്രമം ച കർമ്മ തത്സംയമാദ് അപരാന്തജ്ഞാനം,അരിഷ്ടേഭ്യോ വാ 22**

കർമ്മം ഫലം അനുഭവിക്കാൻ തുടങ്ങിയതെന്നും, ഫലം അനുഭവിക്കാൻ തുടങ്ങാത്തതെന്നും രണ്ടു വിധത്തിലാണ്.

അതിന്റെ സംയമഫലമായി അരിഷ്ടലക്ഷണങ്ങൾ ഹേതുവായിട്ടോ യോഗിക്ക് മരണത്തെക്കുറിച്ചുള്ള അറിവുണ്ടാകുന്നു.

മരണം എപ്പോൾ എവിടെ വെച്ച് ഏതുരൂപത്തിൽ സംഭവിക്കുമെന്നു യോഗിയ്ക്ക് സംയമത്തിലൂടെ

കൃത്യമായറിയാൻ കഴിയും. എന്നാൽ സ്വപ്നദർശനാദി അരിഷ്ടലക്ഷണങ്ങളിലൂടെ ലഭിക്കുന്ന അറിവ് പ്രത്യക്ഷമല്ല, അനുമാനം മാത്രമാണ്.

**മൈത്ര്യാദിഷു ബലാനി 23**
മൈത്രി തുടങ്ങിയ ഭാവങ്ങളിൽ സംയമസിദ്ധി-യുണ്ടായാല് ആ ഭാവങ്ങൾ ബലവത്തരങ്ങളാകുന്നു.

**ബലേഷു ഹസ്തിബലാദീനി 24**
ബലങ്ങളിൽ സംയമസിദ്ധിയുണ്ടായൽ ആന, തുടങ്ങിയവയുടെ ബലം സിദ്ധിക്കുന്നു.

**പ്രവൃത്ത്യാലോകന്യാസാത്**
**സൂക്ഷ്മവ്യവഹിതവിപ്രകൃഷ്ടജ്ഞാനം 25**
ജ്യോതിസ്സിൽ സംയമത്തെ പ്രാപിച്ചാൽ സൂക്ഷ്മ-വിഷയങ്ങളുടെയും, അദൃശ്യവിഷയങ്ങളുടെയും വിശേഷജ്ഞാനമുണ്ടാകുന്നു.

**ഭുവനജ്ഞാനം സൂര്യേ സംയമാത് 26**
ആദിത്യങ്കലുള്ള സംയമം ഹേതുവായി ലോകത്തിന്റെ മുഴുവൻ അറിവുണ്ടാകുന്നു.

**ചന്ദ്രേ താരാവ്യൂഹജ്ഞാനം 27**
ചന്ദ്രങ്കലുള്ള സംയമത്താൽ എല്ലാ നക്ഷത്ര-മണ്ഡലങ്ങളേയും കുറിച്ചുള്ള അറിവുണ്ടാകുന്നു.

**ധ്രുവേ തദ്ഗതിജ്ഞാനം 28**

ധ്രുവനക്ഷത്രത്തിൽ സംയമം സാധിച്ചാൽ അതിന്റെ ഗതികളെക്കുറിച്ചുള്ള അറിവുണ്ടാകുന്നു.

**നാഭിചക്രേ കായവ്യൂഹജ്ഞാനം 29**

നാഭിചക്രത്തിലുള്ള സംയമം കൊണ്ട് ശരീരസ്ഥിതി-യുടെ പൂർണ്ണമായ അറിവുണ്ടാകുന്നു.

നാഭിയാണ് ശരീരത്തിന്റെ കേന്ദ്രസ്ഥാനം. അവിടെ ശരീരത്തിലെ സകലനാഡികളും ഒത്തുചേരുന്നു. അതുകൊണ്ട് അതിൽ സംയമമുണ്ടാകുമ്പോൾ ശരീര ത്തിന്റെ പൂർണ്ണജ്ഞാനമുണ്ടാകുന്നു.

**കണ്ഠകൂപേ ക്ഷുത്പിപാസാനിവൃത്തിഃ 30**

കണ്ഠകൂപത്തിൽ സംയമം സാധിക്കുന്നതുകാരണം വിശപ്പും ദാഹവും ഇല്ലാതായിത്തീരുന്നു.

നാവിന്റെ കീഴ്ഭാഗത്ത് ഏറ്റവും സൂക്ഷ്മമായ ഒരു തന്തു (നാര്) ഉണ്ട്. അതിന്റെ അടിയിൽ കണ്ഠവും, അതിനടിയിൽ കണ്ഠകൂപവും (കൂപം - കുഴി) സ്ഥിതി ചെയ്യുന്നു.

**കൂർമനാഡ്യാം സ്ഥൈര്യം 31**

കൂർമ്മനാഡിയിൽ സംയമം സാധിക്കുന്നതുകൊണ്ട് സ്ഥിരതയുണ്ടാകുന്നു.

മുൻപറഞ്ഞ കണ്ഠകൂപത്തിനു താഴെ കൂർമ്മാകൃതിയൽ ഒരു നാഡിയുണ്ട്. അതാണ് കൂർമ്മനാഡി.

**മൂർധജ്യോതിഷി സിദ്ധദർശനം 32**

മൂർദ്ധാവിലുള്ള ജ്യോതിസ്സിൽ സംയമം സാധിച്ചാൽ സിദ്ധപുരുഷന്മാരുടെ ദർശനം ലഭിക്കുന്നു.

ശിരകപാലത്തിന്റെ മദ്ധ്യത്തിൽ അതിസൂക്ഷ്മമായ ഒരു ദ്വാരമുണ്ട്. അതിനെ ബ്രഹ്മരന്ധ്രമെന്നു പറയുന്നു. അവിടെയുള്ള പ്രകാശമയമായ ജ്യോതിസ്സിൽ സംയമിക്കുന്ന കാര്യമാണീ സൂത്രത്തിൽ പറഞ്ഞിരിക്കുന്നത്.

**പ്രാതിഭാദ് വാ സർവ്വം 33**

അല്ലെങ്കിൽ പ്രതിഭാജ്ഞാനമുണ്ടായിക്കഴിഞ്ഞാൽ ഒന്നിന്റെയും സംയമം കൂടാതെ തന്നെ എല്ലാറ്റിന്റെയും അറിവുണ്ടായിത്തീരുന്നു.

ഇതിനെക്കുറിച്ച് മുപ്പത്തിയാറാം സൂത്രത്തിൽ വർണ്ണിക്കുന്നുണ്ട്.

**ഹൃദയേ ചിത്തസംവിത് 34**

ഹൃദയത്തിൽ സംയമം സാധിച്ചുകഴിഞ്ഞാൽ ചിത്തത്തിന്റെ സ്വരൂപജ്ഞാനം സംഭവിക്കുന്നു.

**സത്ത്വപുരുഷയോരത്യന്താസംകീർണയോഃ പ്രത്യയാവിശേഷോ ഭോഗഃപരാർഥത്വാത് സ്വാർഥസംയമാത് പുരുഷജ്ഞാനം 35**

അത്യന്തം ഭിന്നങ്ങളായ പ്രകൃതിപുരുഷന്മാർക്ക് (ബുദ്ധിയ്ക്കും ജീവനും) പ്രതീതിഭേദമില്ലായ്മയാണ് ഭോഗമെന്നു പറയുന്നത്. ഇവ പരാർഥങ്ങളാണ് (ഭോഗങ്ങൾ പ്രകൃതിസമ്പത്താണ്. എന്നാലും പുരുഷനുവേണ്ടിയുള്ളവയായതിനാലവയെ പരാർഥങ്ങളെന്നു പറയുന്നു). അതിൽനിന്നു ഭിന്നമായ സ്വാർഥവൃത്തിയില് സംയമം സാധിച്ചാൽ പുരുഷജ്ഞാനമുണ്ടാകുന്നു.

പ്രകൃതിയുടെ വൃത്തികളിൽനിന്നു പുരുഷചൈതന്യത്തെ വേറെയായിക്കാണുന്നുവെങ്കിൽ ആ പൗരുഷേയവൃത്തി പുരുഷനുവേണ്ടിതന്നെയുള്ളതായതിനാൽ സ്വാർഥമാണ്. ഈ സ്വാർഥവൃത്തിയിൽ സംയമത്തെച്ചെയ്താൽ പുരുഷനെ അറിയാറാവും.

**തതഃ പ്രാതിഭശ്രാവണവേദനാദർശാസ്വാദവാർത്താ ജായന്തേ 36**

അതു ഹേതുവായിട്ട് (പുരുഷജ്ഞാനം അഥവാ സ്വാർഥവൃത്തിയിലുള്ള സംയമം ഹേതുവായിട്ട്)

പ്രാതിഭം, ശ്രാവണം, വേദനം, ആദർശം, ആസ്വാദം, വാർത്താ എന്നിങ്ങനെ ആറു സിദ്ധികളുണ്ടാകുന്നു.

പ്രാതിഭസിദ്ധി മുപ്പത്തിമൂന്നാം സൂത്രത്തിൽ പറഞ്ഞിരുന്നു. ഇതുണ്ടായാൽ ത്രികാലങ്ങളിലെയും, ദൂരദേശസ്ഥിതങ്ങളായ കാര്യങ്ങളുടെയും, അതിസൂക്ഷ്മ-വസ്തുക്കളുടെയും അറിവുണ്ടാകുന്നു.

ദിവ്യങ്ങളായ ശബ്ദങ്ങളെ കേൾക്കാൻ സാധിക്കുന്നതാണ് ശ്രാവണസിദ്ധി. ദിവ്യങ്ങളയ സ്പർശങ്ങളെ അനുഭവിക്കലാണ് വേദനം എന്ന സിദ്ധി. ആദർശമെന്നത് ദിവ്യവസ്തുക്കളുടെയും ദിവ്യന്മാരായ ആളുകളുടെയും ദർശനമാണ്. ദിവ്യരസങ്ങളുടെ ആസ്വാദനമാണ് ആസ്വാദമെന്ന സിദ്ധി. ദിവ്യഗന്ധങ്ങളുടെ ആഘ്രാണമാണ് വാർത്തയെന്ന സിദ്ധി.

**തേ സമാധാവുപസർഗാ വ്യുത്ഥാനേ സിദ്ധയഃ 37**

ഇവ ആറും വ്യുത്ഥാനദശയിൽ - സാധാരണ-ജീവിതത്തിൽ - സിദ്ധികളാണെങ്കിലും, സമാധിയിൽ വിഘ്നങ്ങളാണ്.

അതിനാൽ ഈ ആറു സിദ്ധികളും സാധകനു യാദൃച്ഛികമായി അനുഭവപ്പെടുകയാണെങ്കിൽതന്നെ അവയെ പരിത്യജിക്കേണ്ടതാണ്.

**ബന്ധകാരണശൈഥില്യാത് പ്രചാരസംവേദനാച്ച ചിത്തസ്യ പരശരീരാവേശഃ 38**

ബന്ധകാരണമായ കർമ്മം ക്ഷയിച്ചതുകൊണ്ടും ചിത്തത്തിന്റെ സൂക്ഷ്മഗതികളെക്കുറിച്ചുള്ള അറിവു കൊണ്ടും യോഗിക്ക് മറ്റൊരു ശരീത്തിൽ പ്രവേശിക്കുവാൻ സാധിക്കുന്നു.

കർമ്മഫലമനുഭവിക്കുവാനായിട്ടാണ് ചിത്തം ഒരു ശരീരത്തിൽ തന്നെ പറ്റിപ്പിടിച്ചു നിൽക്കുന്നത്. സമാധിയുടെ അഭ്യാസത്തിലൂടെ ചിത്തത്തിന്റെ ബന്ധനത്തിനു കാരണമായ കർമ്മം ശിഥിലമായാൽ ചിത്തം ശരീരത്തിനകത്തും പുറത്തും സഞ്ചരിക്കുവാൻ തുടങ്ങും. ഇതിനെ സൂക്ഷമായി അറിയുന്ന യോഗിക്ക് ചിത്തത്തെ ഏതു ശരീരത്തിലും പ്രവേശിപ്പിക്കുവാൻ കഴിയും. ഇതാണ് പരകായപ്രവേശമെന്ന സിദ്ധി.

**ഉദാനജയാജ്ജലപങ്കകണ്ടകാദിഷ്വസംഗ ഉത്ക്രാന്തിശ്ച 39**

ഉദാനവായുവിന്റെ ജയം ഹേതുവായി ജലം, ചെളി, മുള്ള് മുതലായവയിൽ സ്പർശമില്ലാതിരിക്കുവാനും ഭൂമിയിൽ സ്പർശിക്കാതെ ആകാശത്തിലുയർന്നു നിൽക്കുവാനും യോഗിയുടെ ശരീരത്തിനു കഴിയുന്നു.

**സമാനജയാത് പ്രജ്വലനം 40**

സംയമത്തിലൂടെ സമാനവായുവിനെ ജയിച്ചാൽ യോഗിയുടെ ശരീരം അത്യന്തം തേജോമയമായിത്തീരുന്നു.

**ശ്രോത്രാകാശയോഃ സംബന്ധസംയമാദ് ദിവ്യം ശ്രോത്രം 41**

ശ്രോത്രേന്ദ്രിയവും ആകാശവുമായുള്ള സംബന്ധത്തിലുള്ള സംയമത്തിന്റെ ഫലമായി യോഗിയുടെ ശ്രോത്രേന്ദ്രിയം ദിവ്യശക്തിയുള്ളതായിത്തീരുന്നു.

അതായത് സൂക്ഷ്മശബ്ദഗ്രഹണശക്തിയുള്ളതായിത്തീരുന്നു. അതു മാത്രമല്ല, ദൂരദേശത്തുള്ള ശബ്ദങ്ങളെയും യഥേഷ്ടം കേൾക്കുവാൻ സാധിക്കുന്നു.

**കായാകാശയോഃ ബന്ധസംയമാൽ ലഘുതൂലസമാപത്തേശ്ചാകാശഗമനം 42**

ശരീരവും ആകാശവുമായുള്ള പരസ്പരസംബന്ധത്തിൽസംയമം സാധിക്കുന്നതിന്റെ ഫലമായി യോഗി കനം കുറഞ്ഞ പഞ്ഞി, മുതലായവയെപ്പോലെ ലാഘവം ഉള്ളവനായി ആകാശത്തിൽ കൂടി യഥേഷ്ടം സഞ്ചരിക്കുവാൻ ശക്തനാകുന്നു.

**ബഹിരകല്പിതാ വൃത്തിർമഹാവിദേഹാ തതഃ പ്രകാശാവരണക്ഷയഃ 43**

ചിത്തവൃത്തി ശരീരത്തിനു പുറത്ത് യഥാർഥമായി നിൽക്കുന്ന സിദ്ധിയാണ് മഹാവിദേഹാ. ഇത് സാധിച്ചാൽ ജ്ഞാനപ്രകാശത്തിന്റെ ആവരണം നീങ്ങുന്നു.

മനസ്സ് ശരീരത്തെ വിട്ട് പുറത്ത് നില്ക്കുന്നതിനെ വിദേഹധാരണയെന്നു പറയുന്നു. ഇത് കല്പിച്ച് (ഭാവനചെയ്ത്) അഭ്യസിക്കുന്നതാണ് കല്പിതവിദേഹ ധാരണാ. അഭ്യസിച്ചഭ്യസിച്ച് മനസ്സ് യഥാർഥമായി ശരീരത്തെ വിട്ട് നില്ക്കുന്നതാണ് അകല്പിത വിദേഹധാരണാ. ഇതിനെ മഹാവിദേഹ എന്നും പറയുന്നു.

**സ്ഥൂലസ്വരൂപസൂക്ഷ്മാന്വയാർഥവത്ത്വസംയമാദ്ഭൂതജ യഃ 44**

സ്ഥൂലം, സ്വരൂപം, സൂക്ഷ്മം, അന്വയം, അർഥം എന്നീ അഞ്ചവസ്ഥകളിൽ സംയമം ചെയ്യുന്നതുകൊണ്ട് യോഗിയ്ക്ക് പഞ്ചഭൂതങ്ങളെ ജയിക്കാൻ സാധിക്കുന്നു.

പഞ്ചഭൂതങ്ങൾക്ക് മേൽപറഞ്ഞ പ്രകാരം അഞ്ചവ സ്ഥകളുണ്ട്.

**സ്ഥൂലാവസ്ഥ:** ഇന്ദ്രിയങ്ങളാൽ അറിയപ്പെടുന്ന അവസ്ഥയാണിത്. ആ നിലയ്ക്ക് പഞ്ചഭൂതങ്ങളുടെ സ്ഥൂലാവസ്ഥയാണ് ശബ്ദസ്പർശരൂപരസഗന്ധങ്ങൾ.

**സ്വരൂപാവസ്ഥ:** ഭൂതങ്ങളുടെ ലക്ഷണങ്ങൾ അവയുടെ സ്വരൂപാവസ്ഥയെന്നു പറയപ്പെടുന്നു. ആകൃതി ഭൂമിയുടെ ലക്ഷണമാണ്. അതിനാൽ അത് ഭൂമിയുടെ സ്വരൂപാവസ്ഥയാണ്.

**സൂക്ഷ്മാവസ്ഥ:** ഭൂതങ്ങളുടെ കാരണസ്വരൂപങ്ങളെ സൂക്ഷ്മഭൂതങ്ങളെന്നും തന്മാത്രകളെന്നും പറയുന്നു. ഉദാ: ഗന്ധതന്മാത്രയാണ് ഭൂമിയുടെ സൂക്ഷ്മാവസ്ഥ.

**അന്വയാവസ്ഥ:** ത്രിഗുണങ്ങളുടെ ധർമ്മങ്ങളായ പ്രകാശം, ക്രിയ, സ്ഥിതി അതത് ഭൂതങ്ങളിൽ കാണുന്നതാണ് അവയുടെ അന്വയാവസ്ഥ.

**അർഥവത്വാവസ്ഥ:** പഞ്ചഭൂതങ്ങളുടെ പ്രയോജനം പുരുഷനെ ഭോഗവും അപവർഗ്ഗവുമാണ്. ഈ പ്രയോജനങ്ങൾ അതത് ഭൂതങ്ങളിൽ കാണുന്നതാണ് അവയുടെ അർഥവത്വാവസ്ഥ.

പഞ്ചഭൂതങ്ങളുടെ മേൽപറഞ്ഞ അഞ്ചവസ്ഥകളിൽ സംയമം സാധിച്ച യോഗിയ്ക്ക് അവയെ പൂർണ്ണമായി നിയന്ത്രിക്കുവാൻ കഴിയും.

**തതോƒണിമാദിപ്രാദുർഭാവഃ കായസംപത് തദ്ധർമ്മാനഭിഘാതശ്ച** 45

അനന്തരം (ഭൂതജയത്തിനുശേഷം) അണിമാദി അഷ്ടൈശ്വര്യസിദ്ധിയുണ്ടാകുന്നു. പിന്നീട് കായ-സമ്പത്ത്, ഭൂതധർമ്മപ്രതിബന്ധമില്ലായ്മ എന്നീ സിദ്ധികളുമുണ്ടാകുന്നു.

**അണിമ:** ശരീരത്തെ അത്യന്തം സൂക്ഷ്മമാക്കാനുള്ള കഴിവ്.

**ലഘിമ:** ശരീരത്തെ അത്യന്തം കനം കുറഞ്ഞതാ-ക്കാനുള്ള കഴിവ്.

**മഹിമ:** ശരീരത്തെ ഏറ്റവും വലുതാക്കാനുള്ള കഴിവ്.

**ഗരിമ:** ശരീരത്തെ അത്യന്തം കനമുള്ളതാക്കാനുള്ള കഴിവ്.

**പ്രാപ്തി:** സങ്കല്പം കൊണ്ട് മാത്രം ഏതൊരു വസ്തുവും പ്രാപിക്കുവാനുള്ള കഴിവ്.

**പ്രാകാമ്യം:** പദാർഥങ്ങളെക്കൂടാതെ തന്നെ അവയെ സംബന്ധിച്ച ആഗ്രഹങ്ങൾ നിറവേറ്റാനുള്ള കഴിവ്.

**ഈശിത്വം:** ഭൂതഭൗതികപദാർഥങ്ങളെ നാനാ-സ്വരൂപത്തിൽ ഉത്പാദിപ്പിക്കാനും, നിലനിർത്താനും, ശാസിക്കാനുമുള്ള കഴിവ്.

**വശിത്വം:** ഭൂതഭൗതികപദാർഥങ്ങളെ വശത്താക്കാനുള്ള കഴിവ്.

**കായസമ്പത്ത്:** ഈ സിദ്ധിയെക്കുറിച്ച് അടുത്ത സൂത്രത്തിൽ വിവരിക്കുന്നുണ്ട്.

**ധർമ്മാനഭിഘാതം:** ഭൂതങ്ങളോ അവയുടെ ധർമ്മങ്ങളോ തനിയ്ക്ക് ഒരു പ്രകാരത്തിലും തടസ്സമാവാതിരിക്കലാണ് ഈ സിദ്ധി. ഇത് സിദ്ധിച്ച യോഗിയ്ക്ക് ഭൂമിയ്ക്കുള്ളിലോ, ജലാന്തർഭാഗത്തോ, അഗ്നിയിലോ എവിടെ വേണമെങ്കിലും പ്രവേശിക്കാനോ താമസിക്കുവാനോ തടസ്സമുണ്ടാവില്ല.

**രൂപലാവണ്യബലവജ്രസംഹനനത്വാനി**
**കായസംപത് 46**

രൂപം, ലാവണ്യം, ബലം, വജ്രസമാനമായ ദാർഢ്യം ഇവയാണ് കായസമ്പത്ത്.

ഇത് സിദ്ദിച്ച യോഗിയ്ക്ക് ഈ നാലിനെയും സദാ നിലനിർത്തുവാന് സാധിക്കുന്നു.

**ഗ്രഹണസ്വരൂപാസ്മിതാന്വയാർഥവത്ത്വസംയമാദ്**
**ഇന്ദ്രിയജയഃ 47**

ഗ്രഹണം, സ്വരൂപം, അസ്മിത, അന്വയം, അർഥവത്വം എന്നീ (മനസ്സിന്റെയും ഇന്ദ്രിയങ്ങളുടെയും) അഞ്ചവസ്ഥകളിലുള്ള സംയമം കൊണ്ട് യോഗി മനസ്സടക്കമുള്ള ഇന്ദ്രിയങ്ങളുടെ മേൽ വിജയം കൈവരിക്കുന്നു.

**ഗ്രഹണം:** ഇന്ദ്രിയം ഒരു വിഷയത്തെ ഗ്രഹിക്കുന്ന സമയത്ത് ഇന്ദ്രിയവും മനസ്സും ഏതൊരു വൃത്തിയുടെ ആകൃതിയിലാണോ നിൽക്കുന്നത് അതാണ് ഗ്രഹണാവസ്ഥ.

**സ്വരൂപം:** വിഷയസംബന്ധമില്ലാത്ത സമയത്തെ മനസ്സിന്റെയും ഇന്ദ്രിയങ്ങളുടെയും സ്വാഭാവികമായുള്ള അവസ്ഥയാണിത്.

**അസ്മിതാ:** മനസ്സോടു ചേർന്ന ഇന്ദ്രിയങ്ങളുടെ സൂക്ഷ്മസ്വരൂപമാണിത്.

**അന്വയം:** ത്രിഗുണങ്ങളുടെ ധർമ്മങ്ങളായ പ്രകാശം, ക്രിയ, സ്ഥിതി എന്നിവ മനസ്സോടു കൂടിയ ഇന്ദ്രിയങ്ങളിൽ വികസിക്കുന്ന അവസ്ഥയാണിത്.

**അർഥവത്വം:** മനസ്സോടു ചേർന്ന ഇന്ദ്രിയങ്ങളും അവ പുരുഷന്റെ ഭോഗത്തിനും അപവർഗ്ഗത്തിനുമുള്ള

ഉപകരണങ്ങളാണ്. ഇത് അവയുടെ അർഥവത്വാ-വസ്ഥയാണ്.

മനസ്സിന്റെയും ഇന്ദ്രിയങ്ങളുടെയും ഈ അഞ്ചവസ്ഥകളിലും സംയമം സാധിക്കുന്ന യോഗിക്കു മനസ്സിനെയും ഇന്ദ്രിയങ്ങളെയും യഥേഷ്ടം നിയന്ത്രി-ക്കാൻ കഴിയുന്നു.

**തതോ മനോജവിത്വം വികരണഭാവഃ**
**പ്രധാനജയശ്ച 48**

മനസ്സിന്റെയും ഇന്ദ്രിയങ്ങളുടെയും വിജയത്തിൽ നിന്ന് മനോജവിത്വം, വികരണഭാവം, പ്രധാനജയം എന്നീ സിദ്ധികളുണ്ടാകുന്നു.

**മനോജവിത്വം:** മനസ്സിന്റെ വേഗത്തിനു തുല്യമായ വേഗത്തിൽ സ്ഥൂലശരീരത്തോടെ സഞ്ചരിക്കുവാനുള്ള കഴിവ്.

**വികരണഭാവം:** സ്ഥൂലശരീരത്തിന്റെ സഹായം കൂടാതെ വിദൂരത്തിലുള്ള വസ്തുക്കളെ പ്രത്യക്ഷമായി കാണുവാനുള്ള കഴിവ്.

**പ്രധാനജയം:** പ്രകൃതിയെ പൂർണ്ണമായി നിയന്ത്രി-ക്കുവാനുള്ള സിദ്ധി.

**സത്ത്വപുരുഷാന്യതാഖ്യാതിമാത്രസ്യ സർവ്വഭാവാധിഷ്ഠാതൃത്വം സർവ്വജ്ഞാതൃത്വം ച 49**
പ്രകൃതിപുരുഷന്മാരുടെ വിവേകജ്ഞാനം പൂർണ്ണമായും സിദ്ധിച്ച യോഗിക്ക് സർവ്വശക്തിത്വവും, സർവ്വജ്ഞത്വവും കൈവരുന്നു.

പ്രകൃതിപുരുഷന്മാരെ വേർതിരിച്ച് കാണുന്ന വൃത്തിയാണ് അന്യതാഖ്യാതി അഥവാ വിവേകജ്ഞാനം.

**തദ്വൈരാഗ്യാദപി ദോഷബീജക്ഷയേ കൈവല്യം 50**
മേൽപറഞ്ഞ സിദ്ധികൾ പ്രാപ്തമായിട്ടും അവയിൽ രമിക്കാതെ വൈരാഗ്യം സമ്പൂർണ്ണമായിത്തീരുന്നുവെങ്കിൽ ദോഷബീജങ്ങൾ നശിച്ച് കൈവല്യപ്രാപ്തിയുണ്ടാകുന്നു.

**സ്ഥാന്യപനിമന്ത്രണേ സംഗസ്മയാകരണം പുനഃ അനിഷ്ടപ്രസംഗാത് 51**
ഉന്നതസ്ഥാനത്തിരിക്കുന്നവരുടെ (ഇന്ദ്രാദി ദേവന്മാരുടെ) സൗഹാർദ്ദപൂർവ്വമുള്ള ക്ഷണനം ഉണ്ടായാലും യോഗി അത് സ്വീകരിക്കുകയോ, അതാഗ്രഹിക്കുകയോ, അതിലഭിമാനിക്കുകയോ ചെയ്യരുത്. എന്തെന്നാൽ അത്തരം പ്രലോഭനങ്ങൾ തന്റെ യോഗസിദ്ധിക്ക് അനിഷ്ടപ്രദങ്ങളാണ്.

**ക്ഷണതത്ക്രമയോഃ സംയമാദവിവേകജം ജ്ഞാനം 52**

ക്ഷണത്തിന്റെയും ക്ഷണക്രമത്തിന്റെയും സ്വരൂപ-ത്തിൽ സംയമം സാധിക്കുന്ന യോഗിക്ക് വിവേകജന്യമായ വിശേഷജ്ഞാനമുണ്ടാകുന്നു.

കാലതിന്റെ ഏറ്റവും ചെറിയ മാത്രയാണ് ക്ഷണം. രണ്ട് ക്ഷണങ്ങൾക്കിടയില് മറ്റൊന്നിനും ഇടയില്ലാത്ത വിധം അവ ഇടതുർന്നു നിൽക്കുന്നു. ഇതിനെ ക്ഷണക്രമമെന്നു പറയുന്നു.

**ജാതിലക്ഷണദേശൈരന്യതാƒനവച്ഛേദാത്**
**തുല്യയോസ്തതഃ പ്രതിപത്തിഃ 53**

ജാതി, ലക്ഷണം, ദേശം എന്നിവകൊണ്ട് വസ്തുക്കളിലുള്ള വൈവിധ്യം നീങ്ങി എല്ല വസ്തുക്കളിലും തുല്യഭാവവും തുല്യപ്രതിപത്തിയും വിവേകജ്ഞാനം കൊണ്ട് യോഗിക്കുണ്ടാകുന്നു.

**താരകം സർവ്വവിഷയം സർവ്വഥാവിഷയം അക്രമം ചേതി വിവേകജംജ്ഞാനം 54**

സംസാരസാഗരത്തിൽ നിന്നും ജീവനെ സമുദ്ധരിക്കുന്നതും, എല്ലാ വിഷയങ്ങളെക്കുറിച്ചും എല്ലാ പ്രകാരത്തിലുമുള്ള ക്രമനിയമത്തോടുകൂടിയല്ലാത്ത അറിവാണ് വിവേകജനിതജ്ഞാനം.

പ്രഥമപാദത്തിൽ പതിനാറാം സൂത്രത്തിൽ പരവൈരാഗ്യത്തിന് കാരണമായി പറഞ്ഞിരിക്കുന്ന വിവേകഖ്യാതി തന്നെയാണ് ഈ വിവേകജജ്ഞാനം.

**സത്ത്വപുരുഷയോഃ ശുദ്ധിസാമ്യേ കൈവല്യം ഇതി** 55

പ്രകൃതിപുരുഷന്മാർക്ക് ശുദ്ധിയും അഭേദവും സിദ്ധമാകുമ്പോള് കൈവല്യപ്രാപ്തിയുണ്ടാകുന്നു

**ഇതി പതഞ്ജലിവിരചിതേ യോഗസൂത്രേ**
**തൃതീയോ വിഭൂതിപാദഃ**

## ചതുർഥഃ കൈവല്യപാദഃ

**ജന്മൌഷധിമന്ത്രതപഃസമാധിജാഃ സിദ്ധയഃ** 1
ജന്മം, ഔഷധി, മന്ത്രം, തപസ്സ്, സമാധി എന്നിവയിൽ നിന്നുണ്ടാകുന്നവയാണ് സിദ്ധികൾ.

ശരീരേന്ദ്രിയമനോബുദ്ധികളുടെ പരിവർത്തനം കൊണ്ട് ഉണ്ടാകുന്ന നൂതനമായ ശരീരസ്ഥിതിയെയാണ് സിദ്ധി യെന്നു പറയുന്നത്.

ഇത് അഞ്ചു വിധത്തിലുണ്ടാകാം.

**ജാത്യന്തരപരിണാമഃ പ്രകൃത്യാപൂരാത്** 2
പ്രകൃതിയുടെ സമ്പൂർണ്ണത കൊണ്ട് ജാത്യന്തരപരിണാമം സംഭവിക്കുന്നു. മേൽപറഞ്ഞ സിദ്ധികളെക്കൊണ്ട് ഒരു നിലയിലുള്ള ശരീരേന്ദ്രിയമനസ്സുകൾക്കു മറ്റൊരു നിലയിലേക്കുണ്ടാകുന്ന പരിവർത്തനമാണ് ജാത്യന്തര പരിണാമം.

**നിമിത്തമപ്രയോജകം പ്രകൃതീനാം വരണഭേദസ്തു തതഃ ക്ഷേത്രികവത്** 3
പ്രകൃതിധർമ്മങ്ങളുടെ ആപൂരണവിഷയത്തിൽ നിമിത്തം അപ്രയോജകമാകുന്നു. വരണഭേദമാകട്ടെ കൃഷിക്കാരനിൽ നിന്ന് ജലമെന്നപോലെ അതിൽനിന്ന് സംഭവിക്കുന്നു.

യോഗിക്ക് പരിവർത്തനത്തിനാസ്പദമായ പ്രകൃതിയെ തന്റെ കരണങ്ങളിൽ നിറയ്ക്കുവാനുള്ള കഴിവില്ല. കരണങ്ങളെ വേണ്ടവണ്ണം പാകപ്പെടുത്തിയാൽ മാത്രം മതി. അതു താനെ നിറഞ്ഞോളും.

കൃഷിക്കാരൻ വയലിൽ വെള്ളം വന്നു നിറയാൻ വേണ്ട് ചാലുകീറുന്ന പോലെ ജന്മാദിനിമിത്ത പ്രകൃതി കളെക്കൊണ്ട് കരണങ്ങൾ സംശുദ്ധമാകുമ്പോൾ പരിവർത്തനത്തിനാസ്പദമായ പ്രകൃതി സ്വാഭാവികമായി വന്നു നിറയുന്നു.

**നിർമ്മാണചിത്താന്യസ്മിതാമാത്രാത് 4**

യോഗി പല പ്രകാരത്തിൽ നിർമ്മിച്ച ചിത്തങ്ങൾ അസ്മിതാഭാവത്തിൽ നിന്നുണ്ടായവമാത്രമാകുന്നു.

ചിത്തത്തിന്റെ ഉപാദാനകാരണം തന്നെ അസ്മിതയാണ്. അപ്പോൾ ഏതു പ്രകാരത്തിൽ ചിത്തത്തെ നിർമ്മിച്ചാലും അത് മൂലം അസ്മിത വർദ്ധിക്കുമെന്നല്ലാതെ വിട്ടു പോകുകയില്ല. അതിനാൽ ചിത്തത്തിന്റെ ദ്രുപീകരണം കൊണ്ടുണ്ടാകുന്ന സിദ്ധികൾ എത്രയൊക്കെ ശ്രേഷ്ഠമാ യാലും അതോടൊപ്പം അസ്മിതാദോഷത്തിന്റെ വികാസ വും സംഭവിക്കും.

**പ്രവൃത്തിഭേദേ പ്രയോജകം ചിത്തമേകമനേകേഷാം 5**

അനേകചിത്തങ്ങളുടെ വ്യത്യസ്തപ്രവൃത്തികളിൽ ഒരേ ഒരു ചിത്തമാണ് പ്രവർത്തിച്ചു കൊണ്ടിരിക്കുന്നത്.

പല ആളുകളെയും കൊണ്ട് പല പ്രവർത്തികളും ചെയ്യിപ്പിക്കുന്ന ഒരാളെപ്പോലെ പല ഇന്ദ്രിയങ്ങളെ വ്യത്യസ്ത വ്യാപരങ്ങളിൽ പ്രവർത്തിപ്പിച്ചുകൊണ്ടിരിക്കുന്ന ചിത്തം ഏകമാണ്.

**തത്ര ധ്യാനജം അനാശയം 6**

അവയിൽ വെച്ച് ധ്യാനം കൊണ്ട് ശുദ്ധീകരിച്ച ചിത്തം കർമ്മവാസനകളകന്നതാകുന്നു.

മേൽപറഞ്ഞ ജന്മാദി അഞ്ചു കരണങ്ങളെക്കൊണ്ട് അഞ്ചു പ്രകാരത്തില് ഉത്കർഷത്തെപ്രാപിക്കുന്ന ചിത്തസംസ്കാര ങ്ങളിൽ ധ്യാനം (സമാധി) കൊണ്ടുണ്ടാകുന്ന സംസ്കാരം ചിത്തത്തെ കർമ്മാശയത്തില് നിന്ന് വേർപ്പെടുത്തുന്നു.

അതായത് സമാധ്യഭ്യാസം കൊണ്ട് കർമ്മവാസനകൾ നശിച്ച് കൈവല്യപ്രാപ്തിക്കു കാരണമായ സംസ്കാരമു ണ്ടാകുന്നു.

**കർമ്മാശുക്ലാകൃഷ്ണം യോഗിനഃ ത്രിവിധം ഇതരേഷാം 7**

യോഗിയുടെ കർമ്മം അശുക്ലം, അകൃഷ്ണം എന്നിങ്ങനെ രണ്ട് വിധമാകുന്നു. സാധാരണക്കാരുടെ കർമ്മം മൂന്നു വിധത്തിലാകുന്നു - ശുക്ലം, കൃഷ്ണം, ശുക്ലകൃഷ്ണം (പുണ്യം, പാപം, മിശ്രം) എന്നിങ്ങനെ.

പുണ്യകർമ്മത്തെ ശുക്ലമെന്നും പാപകർമ്മത്തെ കൃഷ്ണമെന്നും പറയുന്നു. സിദ്ധനായ ഒരു യോഗിയ്ക്ക്

പുണ്യപാപാത്മകമായ ഒരു ഫലാനുഭൂതിയുണ്ടാകാൻ വയ്യ. അതിനാൽ യോഗിയുടെ കർമ്മത്തെ ശുക്ലമെന്നോ കൃഷ്ണമെന്നോ പറയാനാവില്ല. അപ്പോൾ പുണ്യവുമല്ല,

പാപവുമല്ല എന്നു സൂചിപ്പിക്കാനാണ് യോഗിയുടെ കർമ്മത്തെ അശുക്ലം, അകൃഷ്ണം എന്നു പറയുന്നത്.

**തതസ്തദ്വിപാകാനുഗുണാനാം**
**ഏവാഭിവ്യക്തിർവ്വാസനാനാം 8**

മേൽപറഞ്ഞ മൂന്നു തരം കർമ്മങ്ങളിൽനിന്ന് അതാതിന്റെ ഫലങ്ങൾക്കനുരൂപമായ വാസനകൾക്ക് പൂർണ്ണവികാസം സംഭവിക്കുന്നു.

എത്രയധികം വാസനകൾ ചിത്തത്തിലൊതുങ്ങി നിൽക്കുന്നുണ്ടെങ്കിലും ഒരു സമയത്ത് ഏതു കർമ്മമനു ഭവിക്കാനാണോ സന്ദർഭമെത്തിയിരിക്കുന്നത് അതിനുള്ള വാസന അപ്പോൾ ചിത്തത്തിൽ ശക്തമാകുന്നു.

**ജാതിദേശകാലവ്യവഹിതാനാം അപ്യാനന്തര്യം,**
**സ്മൃതിസംസ്കാരയോഃ ഏകരൂപത്വാത് 9**

ജാതി, ദേശം, കാലം ഇവയാൽ മറയപ്പെട്ട കർമ്മങ്ങ ൾക്കും സ്മൃതിക്കും സംസ്കാരത്തിനും ഏകരൂപത്വമുള്ളതു കാരണം കർമ്മാനുഭവത്തിനു തടസ്സമുണ്ടാകുന്നില്ല.

കർമ്മങ്ങൾ കാലദേശാദികളെക്കൊണ്ട് വിഭിന്നങ്ങളാണെ ങ്കിലും ഒരു തരം കർമ്മത്തിന്റെ സ്മൃതിസംസ്കാരങ്ങൾ

ഏകരൂപമായത് കൊണ്ട് കർമ്മഫലാനുഭൂതിയിൽ പ്രസ്തുത വൈവിധ്യം തടസ്സമാകുന്നില്ല.

**താസാമനാദിത്വം ചാശിഷോ നിത്യത്വാത് 10**

ആഗ്രഹം നിത്യമായതിനാൽ - അനാദിയായതിനാൽ - കർമ്മവാസനകൾക്കും ആദ്യന്തരാഹിത്യം സംഭവിക്കുന്നു.

എത്ര നിസ്സാരജീവിയിലും മരണഭയവും, ജീവിക്കുവാനുള്ള ആഗ്രഹവും വ്യക്തമായിക്കാണാം. ആ ജീവിക്കു പൂർവ്വ ജന്മങ്ങളുണ്ടായിരുന്നുവെന്നും അപ്പോൾ മരണമനുഭവിക്കുകയും അത് ദുഃഖപ്രദമാണെന്നു ബോധ്യപ്പെടുകയും ചെയ്തിട്ടുണ്ടെന്നും കരുതേണ്ടതാണ്.

**ഹേതുഫലാശ്രയാലംബനൈഃ സംഗൃഹീതത്വാദ്**
**ഏഷാമഭാവേ തദഭാവഃ 11**

ഹേതു, ഫലം, ആശ്രയം, ആലംബനം ഇവയോട് ബന്ധപ്പെട്ടു നിൽക്കുന്നതിനാൽ ഹേതുഫലാശ്രയാലംബനങ്ങളുടെ അഭാവത്തിൽ വാസനകൾക്ക് നാശം സംഭവിക്കുന്നു.

കർമ്മത്തിന് അവിദ്യാദി ക്ലേശങ്ങൾ ഹേതുവും, പുനർജന്മവും, ഭോഗാനുഭവങ്ങളും ഫലവുമാണ്. ചിത്തം ആശ്രയവും, ശബ്ദാദി പഞ്ചവിഷയങ്ങൾ ആലംബനവുമാണ്. ഈ നാലുപാധികളോടു കൂടാതെ കർമ്മം ഉണ്ടാകുകയോ നിലനിൽക്കുകയോ ചെയ്യില്ല. ഇവ

നാലുള്ളപ്പോൾ കർമ്മവാസനകളും ഉണ്ടായിരിക്കും. ഇവ നാലും നശിച്ചാൽ വാസനകളും നശിക്കും.

**അതീതാനാഗതം സ്വരൂപതോഽസ്ത്യധ്വഭേദാദ് ധർമ്മാണാം 12**

കാലഭേദം ഹേതുവായിട്ട് ധർമ്മങ്ങൾക്ക് (കർമ്മവാസനകൾക്ക്) സ്വരൂപത്തിൽ അതീതവും ഭാവിയും ഉണ്ടാകുന്നു.

അതായത് കാലഭേദം കൊണ്ട് അസ്തിത്വം ഇല്ലാതാകുന്നില്ല.

**തേ വ്യക്തസൂക്ഷ്മാ ഗുണാത്മാനഃ 13**

കർമ്മവാസനകൾ വ്യക്താവസ്ഥയിലും (പ്രകടമായ വർത്തമാനാവസ്ഥ), സൂക്ഷ്മാവസ്ഥയിലും (ലീനമായ അതീതാനാഗതാവസ്ഥ) ഗുണസ്വരൂപത്തിൽ വർത്തിക്കുന്നു.

വിഭിന്നങ്ങളായ എല്ല ധർമ്മങ്ങൾക്കും മൂലകാരണമാണ് ഗുണങ്ങളെന്നതിനാൽ അവ ഒരിക്കലും ഗുണങ്ങളെ വിട്ടു നിൽക്കുന്നില്ല.

**പരിണാമൈകത്വാദ് വസ്തുതത്ത്വം 14**

പരിണാമാവസ്ഥയിലെ ഏകവദ്ഭാവം കാരണം വാസ്തവത്തിൽ മൂലവസ്തുവിൽ മാറ്റമുണ്ടാകുന്നില്ല.

ധർമ്മങ്ങൾക്ക് ഗുണഭേദങ്ങളുണ്ടെങ്കിലും പരിണതവസ്തുവിൽ അത് കാണപ്പെടുന്നില്ല. ഭൂമി, ജലം, ആദിത്യ

ചന്ദ്രരശ്മികളും ചേർന്നു പരിണമിച്ചതാണ് വൃക്ഷം. പരിണാമത്തിനു വിധേയ ങ്ങളായ വസ്തുക്കളിലെ വൈരുദ്ധ്യം പരിണതവസ്തുവായ വൃക്ഷത്തിൽ കാണുന്നില്ല.

**വസ്തുസാമ്യേ ചിത്തഭേദാത് തയോർവ്വിഭക്തഃ പന്ഥാഃ 15**
വസ്തുവിന്റെ ഏകത്വത്തിലും ചിത്തഭേദം കാരണം അവയുടെ (വസ്തുവിന്റെയും ചിത്തത്തിന്റെയും) മാർഗ്ഗം വിഭിന്നമാകുന്നു.

ഒരു വസ്തുവിനെ പലർ പലതരത്തിലാണ് വീക്ഷിക്കുന്നത്. ഒരാൾക്ക് നല്ലതായി കാണപ്പെടുന്ന ഒരു വസ്തു മറ്റൊരാളുടെ ദൃഷ്ടിയിൽ നേരെ മറിച്ചാണ്. ചിത്തഭേദമാണിതിനു കാരണം, പദാർഥഭേദമല്ല.

**ന ചൈകചിത്തതന്ത്രം വസ്തു തദപ്രമാണകം തദാ കിം സ്യാത് 16**
ദൃശ്യവസ്തു ഒരു ചിത്തത്തിന്റെ നിർമ്മാണമല്ല. എന്തെന്നാൽ ആ വസ്തു ചിത്തത്തിന് വിഷയമാകാത്തപ്പോൾ അതിന് എന്തു സംഭവിക്കും?

അതായത് ദൃശ്യവസ്തു ഒരു ചിത്തത്തിന്റെയും കല്പനയല്ല; വസ്തുവിന് സ്വതന്ത്രമായ അസ്തിത്വമുണ്ട്. അതിനെ ഒരു ചിത്തവും വീക്ഷിക്കാത്തപ്പോഴും അത് നിലനിൽക്കുന്നു.

**തദുപരാഗാപേക്ഷത്വാത് ചിത്തസ്യ വസ്തു ജ്ഞാതാജ്ഞാതം 17**

വസ്തു ഇന്ദ്രിയങ്ങളിലൂടെ ചിത്തത്തിൽ പ്രതിബിംബി ക്കുന്നതുകൊണ്ട് ചിത്തത്തിന് ആ വസ്തു ജ്ഞാതവും അജ്ഞാതവുമാകുന്നു.

അതായത്, ഏതൊരു വസ്തുവിനെയും അറിയാൻ ചിത്ത ത്തിനു പ്രതിബിംബം ആവശ്യമാണ്. എപ്പോൾ ഏതു വസ്തു ഇന്ദ്രിയങ്ങളിലൂടെ ചിത്തത്തിൽ പ്രതിബിംബിക്കുന്നുവോ അത് ചിത്തത്തിന് ജ്ഞാതവും പ്രതിബിംബിക്കാത്ത പ്പോൾ അത് അജ്ഞാതവുമായിത്തീരുന്നു.

**സദാ ജ്ഞാതാശ്ചിത്തവൃത്തയസ്തത്പ്രഭോഃ പുരുഷസ്യാപരിണാമിത്വാത് 18**

ചിത്തത്തിന്റെ പ്രഭുവായ (അധീശനായ) പുരുഷന്റെ പരിണാമാഭാവം കാരണം ചിത്തവൃത്തികളെല്ലാം അപ്പപ്പോൾ അറിയപ്പെടുന്നു.

**ന തത് സ്വാഭാസം ദൃശ്യത്വാത് 19**

ചിത്തം ദൃശ്യവസ്തുവായതിനാൽ ചൈതന്യാത്മകമല്ല (സ്വയം പ്രകാശകമല്ല).

**ഏകസമയേ ചോഭയാനവധാരണം 20**

ഒരേ സമയം രണ്ടു വസ്തുക്കളെ അറിയാൻ കഴിവില്ലായ്മയും ചിത്തത്തിന്റെ സ്വഭാവമാണ്.

ഇതിനുകാരണം ചിത്തം ചൈതന്യാത്മകല്ല, ജഡമാണെന്നതാണ്. നേരെ മറിച്ച് ചൈതന്യസ്വരൂപനായ പുരുഷന് ഒരേസമയം പലതിനെ അറിയാൻ സാധിക്കുന്നുണ്ട്.

**ചിത്താന്തരദൃശ്യേ ബുദ്ധിബുദ്ധേരതിപ്രസങ്ഗഃ സ്മൃതിസംകരശ്ച 21**

ഒരു ചിത്തം മറ്റൊരു ചിത്തത്തിന് ദൃശ്യമാകുന്നു എന്നു കരുതുകയാണെങ്കിൽ ഒരു ബുദ്ധിയിൽ നിന്ന് മറ്റൊരു ബുദ്ധിയിലേക്ക് അനവസ്ഥിതത്വവും സ്മൃതിസങ്കരവും സംഭവിക്കുന്നു.

ഒരു ചിത്തത്തെ മറ്റൊരു ചിത്തം ദർശിക്കുകയാണെങ്കിൽ അതിനെയും വേറൊരു ചിത്തം ദർശിക്കുന്നുണ്ടെന്നു കരുതണം. ഇങ്ങനെ ഈ യുക്തി സമാപ്തിയില്ലാതെ തുടരും. അതാണ് അനവസ്ഥാ ദോഷം.

ഇതുകാരണം സ്മൃതികൾ കലരുവാനും സാദ്ധ്യതയുണ്ട്. ഇതാണ് സ്മൃതിസങ്കരമെന്ന ദോഷം.

**ചിതേരപ്രതിസംക്രമായാസ്തദാകാരാപത്തൌ സ്വബുദ്ധിസംവേദനം 22**

ക്രിയാരഹിതനും അസംഗനുമായ പുരുഷന് ചിത്തവൃത്തിയുമായുള്ള താദാത്മ്യമുണ്ടാകുമ്പോൾ സ്വന്തം ചിത്തവൃത്തിയുടെ സംവേദനമുണ്ടാകുന്നു.

**ദ്രഷ്ടൃദൃശ്യോപരക്തം ചിത്തം സർവ്വാർത്ഥം 23**

ദ്രഷ്ടാവായ പുരുഷന്റെയും ദൃശ്യങ്ങളായ പദാർഥങ്ങളുടെയും പ്രതിഫലനത്തോടുകൂടിയ ചിത്തം സർവ്വാർഥസ്വരൂപ മാണ്.

അതായത് അതിന് എല്ലാ പദാർഥങ്ങളെയും അറിയുവാൻ കഴിയുന്നു.

**തദസംഖ്യേയവാസനാചിത്രമപി**
**പരാർഥംസംഹത്യകാരിത്വാത് 24**
അസംഖ്യമായ വാസനകളെക്കൊണ്ട് വിചിത്രമായിരിക്കു മ്പോഴും ചിത്തം വാസനാനിബിഡമായതിനാൽ പരാർഥം (പുരുഷനു വേണ്ടി) ആണ്.

വിശേഷദർശിന ആത്മഭാവഭാവനാവിനിവൃത്തിഃ 25
വിശേഷദർശിയായ (ചിത്തത്തിന്റെയും ആത്മാവിന്റെയും ഭേദത്തെ വിവേകജ്ഞാനം കൊണ്ട് വേർതിരിച്ചറിയാന് കഴിയുന്ന) യോഗിയ്ക്ക് ആത്മവിഷയകമായ ഭാവനയുടെ വിനിവൃത്തി (വിശേഷേണയുള്ള നിവർത്തനം) സംഭവി ക്കുന്നു. അതായത് ആത്മഭാവനയില്ലാതാകുന്നു.

വിവേകജ്ഞാനമുണർന്ന് ചിത്തത്തിന്റെയും ആത്മാവിന്റെ യും ഭേദം പ്രത്യക്ഷമായി ബോധ്യപ്പെട്ട യോഗിയ്ക്ക് ഞാൻ ആരാണ്?

എന്തിനു വേണ്ടി ജനിച്ചു? എന്തു സാധിക്കണം? എങ്ങനെ സാധിക്കണം? എന്നീ ചിന്തകൾ ഉണ്ടാകുന്നില്ല.

**തദാ വിവേകനിമ്നം കൈവല്യപ്രാഗ്ഭാരം ചിത്തം 26**
അപ്പോൾ വിവേകനിമ്നമായ (സംസാരവിമുഖമായ) യോഗിയുടെ ചിത്തം കൈവല്യാഭിമുഖമയി പ്രവർത്തിക്കുന്നു.

**തച്ഛിദ്രേഷു പ്രത്യയാന്തരാണി സംസ്കാരേഭ്യഃ 27**
അതിന്റെ (ചിത്തവിക്ഷേപങ്ങളെ ഓരോന്നായി സംയമനം ചെയ്യുന്ന സമാധിയുടെ) വിടവുകളിൽ പൂർവ്വസംസ്കാരങ്ങളെക്കൊണ്ട് പദാർഥാന്തരജ്ഞാനം ആവിർഭവിക്കുന്നു.

വിവേകനിമ്നമായ ചിത്തം കൈവല്യത്തിലേക്കുയരുമ്പോൾ അന്യപദാർഥജ്ഞാനം ഉണ്ടാകുന്നുവെങ്കിൽ അത് ദഗ്ധബീജം പോലെ തികച്ചും നശിച്ചിട്ടില്ലാത്ത പൂർവ്വസംസ്കാരങ്ങൾ കാരണമാണ്.

**ഹാനം ഏഷാം ക്ലേശവദുക്തം 28**
ഇവയുടെ (അന്യപദാർഥജ്ഞാനങ്ങളുടെ) ഹാനം - അകറ്റൽ - ക്ലേശഹാനത്തെക്കുറിച്ച് നേരത്തെ പറഞ്ഞതു പോലെ സാധിക്കേണ്ടതാണ്.

ക്ലേശഹാനത്തെക്കുറിച്ച് ദ്വിതീയപാദത്തിൽ പത്തും പതിനൊന്നും സൂത്രങ്ങളിൽ വിവരിച്ചിരുന്നു. ദഗ്ധബീജം വീണ്ടും മുളക്കുന്നില്ലെന്നതു പോലെ ഈ അന്യപദാർഥജ്ഞാനവും പുതിയ വാസനയായി രൂപം കൊള്ളുന്നില്ല. എങ്കിലും, അവയും തികച്ചും നശിച്ചാൽ മാത്രമേ

കൈവല്യപ്രാപ്തിയുണ്ടാകുന്നുള്ളൂ എന്ന കാരണത്താൽ കൈവല്യപ്രാപ്തിക്കു താമസം നേരിടുന്നു എന്നുമാത്രം.

**പ്രസംഖ്യാനേ$\not$പ്യകുസീദസ്യ സർവ്വഥാ വിവേകഖ്യാതേർ ധർമ്മമേഘഃ സമാധിഃ 29**

വിവേകജ്ഞാനമഹിമകൊണ്ടു വൈരാഗ്യം പൂർണ്ണമായി ത്തീരുമ്പോൾ നിരീഹന് (യോഗിയ്ക്ക്) എല്ലാ പ്രകാരത്തിലു മുള്ള വിവേകജ്ഞാനം പ്രകാശമാനമായിത്തീരുന്നതു കൊണ്ട് ധർമ്മമേഘമെന്നു പ്രസിദ്ധമായ സമാധി സിദ്ധിക്കുന്നു.

**തതഃ ക്ലേശകർമ്മനിവൃത്തിഃ 30**

അതുകാരണം ക്ലേശങ്ങളും കർമ്മങ്ങളുമെല്ലാം നിവർത്തി ക്കപ്പെടുന്നു.

ധർമ്മമേഘസമാധിയുടെ പ്രഭാവത്താൽ യോഗിയുടെ അവിദ്യാദി പഞ്ചക്ലേശങ്ങളും ശുക്ലാദി ത്രിവിധകർമ്മങ്ങളും നിശ്ശേഷം നശിക്കുന്നു. അതോടെ യോഗി സർവ്വക്ലേശ കർമ്മവിലയം വന്നു ജീവന്മുക്തനായിത്തീരുന്നു.

**തദാ സർവ്വാവരണമലാപേതസ്യ ജ്ഞാനസ്യാ$\not$നന്ത്യാജ്ജ്ഞേയം അല്പം 31**

അപ്പോൾ എല്ലാ ആവരണങ്ങളും ദോഷങ്ങളും അകന്നു പരിശുദ്ധമായ ജ്ഞാനത്തിന്റെ അനന്തത പ്രത്യക്ഷമാ

കുന്നതിനാൽ ജ്ഞേയവസ്തു അല്പമായിത്തീരുന്നു. അനന്ത ജ്ഞാനാനുഭൂതി സിദ്ധിച്ച യോഗിയ്ക്ക് അറിയാനായി ഒന്നും തന്നെയില്ലാതാകുന്നു.

**തതഃ കൃതാർഥാനാം പരിണാമക്രമപരിസമാപ്തിർഗുണാനാം 32**

അനന്തരം പ്രവർത്തനരഹിതങ്ങളായ സത്വാദിഗുണങ്ങളുടെ പരിണാമക്രമങ്ങൾക്ക് അന്ത്യം വരുന്നു.

യോഗി നിർഗുണനായിക്കഴിഞ്ഞാല് ഗുണപരിണാമങ്ങളും അവസാനിക്കും. ധർമ്മമേഘസമാധി കിട്ടിയ യോഗിയ്ക്ക് ഗുണങ്ങളെ ക്കൊണ്ട് യാതൊരു പ്രയോജനവുമില്ല. പുരുഷന് ഭോഗാപവർഗങ്ങളെക്കൊടുക്കലാണല്ലോ ഗുണങ്ങളുടെ പ്രയോജനം. മുക്തനായ യോഗിയ്ക്ക് ഇവരണ്ടും അനാവശ്യമാകയാൽ ഗുണങ്ങൾ അവയുടെ കാരണത്തിൽ ലയിക്കുന്നു. നിർഗുണനായ യോഗിയ്ക്ക് പിന്നീട് ശരീരമുണ്ടാകുവാനും ഇടവരുന്നില്ല.

**ക്ഷണപ്രതിയോഗീ പരിണാമാപരാന്തനിഗ്രാർഹ്യഃ ക്രമഃ 33**

ക്ഷണങ്ങളെ ആശ്രയിച്ചുനിൽക്കുന്നതും പരിണാമാന്ത്യത്തിൽ മാത്രം നിശ്ശേഷം ഗ്രഹിക്കാൻ കഴിയുന്നതുമാണ് ക്രമം.

ഒരു വസ്തു ജീർണ്ണിച്ചു നശിച്ചുവെന്നിരിക്കട്ടെ. ആ നാശം ഒരു ദിവസം കൊണ്ട് സംഭവിച്ചതല്ല. ഓരോ ക്ഷണത്തിലും അതിനു പരിണാമം സംഭവിച്ചുകൊണ്ടിരുന്നു.

എങ്കിലും പൂർണ്ണമായി നിശിച്ചപ്പോഴാണ് ദ്രഷ്ടാവിന് അറിയാൻ കഴിഞ്ഞത്. ഇതിനെ പരിണാമാപരാന്ത നിർഗ്രാഹ്യം എന്നു പറയുന്നു. ഏറ്റവും സൂക്ഷ്മമായ കാല ഘടകമായ ക്ഷണങ്ങളുടെ വഴിക്കുവഴിയായുള്ള പ്രവാഹ ത്തെ ക്രമം എന്നും പറയുന്നു.

**പുരുഷാർഥശൂന്യാനാം ഗുണാനാം പ്രതിപ്രസവഃ കൈവല്യം, സ്വരൂപപ്രതിഷ്ഠാ വാ ചിതിശക്തിരേതി 34**
പുരുഷനെ അപേക്ഷിച്ച് ഉപയോഗശൂന്യങ്ങളായ സത്വാദി ഗുണങ്ങൾ അവയുടെ കാരണത്തിലുള്ള വിലയമോ ചിച്ഛക്തിയുടെ സ്വരൂപപ്രതിഷ്ഠയോ ആകുന്നു കൈവല്യം.

സദ്വാദിഗുണങ്ങൾ സർവ്വകാരണമായ പുരുഷനുമായി തദാത്മ്യം പ്രാപിച്ച് ചിത്തും ശക്തിയും സ്വരൂപത്തി ലുറയ്ക്കുന്നതുതന്നെ കൈവല്യം.

**ഇതി പതഞ്ജലിവിരചിതേ യോഗസൂത്രേ ചതുർഥഃ കൈവല്യപാദഃ**

**ഇതി പാതഞ്ജലയോഗസൂത്രാണി**